# മലങ്കരസഭ

1999 ജൂലൈ






മാർ ഏലിയാ ദീർഘദർശി
ഓർമ്മ. ജൂലൈ 20



കുര്യാക്കോസ് സഹദായുടെയും
മാതാവായ മർത്തയൂലിത്തിയുടെയും
ഓർമ്മ. ജൂലൈ 15



പുലിക്കോട്ടിൽ
ജോസഫ് മാർ ദീവന്നാസിയോസ് -V
ഓർമ്മ. ജൂലൈ 12



സഖറിയാസ് മാർ ദീവന്നാസിയോസ്
ഓർമ്മ. ജൂലൈ 7

ആസ്പത്രിയിലെ ചികിത്സയും ആയുർവേദവും ആധുനികവൈദ്യശാസ്ത്രവും പരാജയപ്പെട്ടിട്ടും, ജീവിതവി
ാടും ആരോഗ്യത്തോടും ജഡത്തിലും, ആത്മാവിലും, മാനസീക, സുബോധ, ബുദ്ധി, വിവേക, ചിന്ത, ആലോ
ഓർമ്മ എന്നിവയിൽ പൂർണ്ണ ആരോഗ്യത്തോടും ശക്തിയോടും ധൈര്യത്തോടും ദൃഢ ആത്മവിശ്വാസ
ം മനഃസുഖത്തോടും മനഃസമാധാനത്തോടും കുടുംബസമാധാനത്തോടും അചഞ്ചല ആന്തരീക വിശുദ്ധി
യുടെ പൂർണ്ണ ആത്മാവോടും ഭയമില്ലായ്മയോടും സൗഭാഗ്യത്തോടും ആത്മസംയമനത്തോടും
ഞങ്ങൾ ജീവിക്കുന്നു-നന്ദി.

ർക്കും ശത്രുക്കൾക്കും അസൂയാലുക്കൾക്കും പിശാചിനും നിർഭാഗ്യങ്ങൾക്കും നശിപ്പിക്കുവാനോ, വഞ്ചിക്കു
ാ, ദ്രോഹിക്കുവാനോ, നിന്ദിക്കുവാനോ കഴിയാത്തവിധത്തിൽ ജീവിതവിജയവും സുഖവും ഉദ്യോഗവിജയവും,
വിജയവും ദാമ്പത്യ, കുടുംബ, സാമൂഹ്യ ജീവിത വിജയവും സമാധാനവും ഉയർച്ചയും വീടും സാമ്പത്തിക ഭദ്ര
തയും ഞങ്ങൾക്ക് ലഭിച്ചു-നന്ദി









**Mr & Mrs. T.V. Verghese (Rtd.) Deputy Director (Edn),**
**Incom Tax Officer (Rtd.)**
**Mrs. & Mr. T.V. Geevarghis**
**Gregory, Maria**

# മലങ്കരസഭ

ദേവലോകം കോട്ടയം–686 038
ലക്കം: 7 പുസ്തകം 55
ജൂലൈ 1999



PATRON SAINT



## ഉൾത്തുടിപ്പുകൾ



എഡിറ്റോറിയൽ

# മൈക്കിൽ മയങ്ങിയ ധ്യാനകേന്ദ്രങ്ങൾ

**ഫാ. ഡോ. ജേക്കബ് കുര്യൻ**

പുണ്യപിതാക്കന്മാരുടെ കബറിടങ്ങളാണ് സഭയിലെ മിക്ക ധ്യാനകേന്ദ്രങ്ങളും. എന്നാൽ, അവയുടെ സ്വസ്ഥതയെ ഭഞ്ജിച്ച് ധ്യാനിക്കുന്നവരുടെ ഏകാഗ്രത നഷ്ടപ്പെടുത്തുന്ന മൈക്കുകളുടെ മയക്കുവെടികൾ സമീപത്തുനിന്നുതന്നെ ഉണ്ടാകുന്നത് എത്രയും ഖേദകരമാണ്.

അടുത്തയിടെ, ഒരു പരിശുദ്ധന്റെ കബറിടത്തിങ്കലിരുന്ന് ഒരു ദിവസം ധ്യാനിക്കുവാനും പ്രാർത്ഥിക്കുവാനും ദൂരത്തുനിന്നെത്തിയ ഒരു വ്യക്തിയുടെ വാക്കുകൾ:

"അല്പം സ്വസ്ഥതയും ശാന്തതയും ആശ്വാസവും തേടിയാണ് ഞാൻ എത്തിയത്. പക്ഷേ, തിരിച്ചുപോന്നത് മനസ്സുകൂടുതൽ വേദനിച്ചാണ്. കബർമുറിയുടെ അടുത്തുതന്നെയുള്ള പള്ളിയിൽ അന്നു മൂന്നു വിവാഹങ്ങളാണ് ഉണ്ടായിരുന്നത്. ഉച്ചയ്ക്കുമുമ്പു രണ്ടും, ഉച്ചകഴിഞ്ഞ് ഒന്നും. മൂന്നിനും ഗായകസംഘങ്ങൾ ഉണ്ടായിരുന്നു. പാട്ടുകളും മറ്റും പള്ളിക്കുള്ളിൽ കേട്ടാൽപോര എന്നു നിർബന്ധമുണ്ടായിരുന്നപോലെ. പള്ളിയിൽ നടന്ന കാര്യങ്ങളെല്ലാം വലിയ ശബ്ദത്തിൽ ധ്യാനിക്കുന്നവരുടെ ചെവികളിൽ എത്തിച്ചുകൊണ്ട് മൈക്കു തന്റെ ജോലി ഭംഗിയായി നിർവ്വഹിച്ചു. 'ഇത് പരിപാവനമായ കൂദാശയാണ്. പള്ളിക്കകത്തുനിന്ന് ആരും വർത്തമാനം പറയരുതെന്ന് പറഞ്ഞതല്ലേ' എന്ന്, വിവാഹകൂദാശക്കിടയിൽ തർജ്ജനം ചെയ്യുന്നതും, മൂന്നു പ്രാവശ്യംകേട്ട് കബറുങ്കൽ മൗനമായിരുന്ന ഭക്തജനങ്ങൾ ഞെട്ടിപ്പോയി. ചുരുക്കത്തിൽ, ആത്മാവിലൊരു സാന്ത്വനത്തിനുപകരം നഷ്ടബോധത്തോടെയുള്ള തേങ്ങലുമായി തിരിച്ചുപോരേണ്ടതായി വന്നു. പോരുമ്പോൾ പരിശുദ്ധ പിതാവിനോട് ഈ വേദന ഒരു പരാതിയായി പറയാൻ കണ്ണുകളടച്ച് ധ്യാനിച്ചു നോക്കിയപ്പോൾ ആ പിതാവുതന്നെ ഇങ്ങനെ ഇങ്ങോട്ടു പറയുന്നതായി തോന്നി: 'കുഞ്ഞേ, നിന്റെ വിഷമം എനിക്കു പണ്ടേ മനസ്സിലായി. ഈയിടയായി ഇവിടെ വരുന്ന പലർക്കും എന്നോടു പറയാനുള്ളത് ഇതേ വിഷമമാണ്. നിങ്ങൾക്കൊക്കെ ഇത് വല്ലപ്പോഴും ഉണ്ടാകുന്ന വിഷമം. ഇത് എന്നും സഹിച്ചാണ് ഞാൻ കഴിയുന്നത്. എന്റെ പരാതി ആരോടു പറയാൻ?'

വിവാഹശുശ്രൂഷയ്ക്ക് കാർമ്മികത്വം വഹിക്കാനെത്തുന്നവർ കബറിങ്കൽ പ്രാർത്ഥിക്കാൻ കയറുകയാണെങ്കിൽപ്പോലും, ഈ ദയനീയ യാഥാർത്ഥ്യം മനസ്സിലായെന്നു വരുകയില്ല. കാരണം, അവർ വരുമ്പോഴേക്കും മൈക്ക് ഇടവേള വിശ്രമത്തിനു പോയിരിക്കും.

പള്ളിക്കുള്ളിൽ മാത്രം കേൾക്കുവാൻ, ബോക്സുകളിൽ കൂടി മൈക്കിന്റെ ശബ്ദം ക്രമീകരിക്കുന്നതിന് കർശനമായ നടപടിയെടുത്താൽ കബറിങ്കൽ പ്രാർത്ഥിക്കാനെത്തുന്നവർക്ക് അനുഗ്രഹമായിരിക്കും.

# പ. കാതോലിക്കാബാവായുടെ കത്ത്

കർത്താവിൽ പ്രിയരേ,

ഐക്യരാഷ്ട്രസഭ 1999 വൃദ്ധജനവർഷമായി പ്രഖ്യാപിച്ചിരിക്കയാണല്ലൊ. ഈ അവസരത്തിൽ സഭയിലുള്ള വയോജനങ്ങളെക്കുറിച്ചുള്ള നമ്മുടെ ചിന്തകൾ നിങ്ങളുമായി പങ്കുവയ്ക്കുവാൻ നാം ആഗ്രഹിക്കുന്നു.

സാധാരണയായി 60 വയസ്സിനുമേൽ പ്രായമുള്ളവരെയാണല്ലൊ വയോജനങ്ങൾ എന്നു പറയുക. 55, 58, 60 വയസ്സുകളിൽ ജോലിയിൽനിന്നും പിരിഞ്ഞു വിശ്രമജീവിതത്തിലേക്കു പ്രവേശിക്കുന്ന പതിവാണല്ലൊ ഈ നാട്ടിൽ ഉള്ളത്. കേരളത്തിലെ ജനസംഖ്യയിൽ 10 ശതമാനം ഈ ഗണത്തിൽപെടുന്നവരാണെന്നു കണക്കാക്കിയിരിക്കുന്നു. ഇൻഡ്യയിൽ ഏകദേശം ഏഴുകോടിയോളം പേർ വയോജനവിഭാഗത്തിൽപ്പെടുന്നു.

ജോലിയിൽനിന്നും വിരമിക്കുന്ന പലരും തങ്ങളുടെ പ്രവർത്തനകാലം കഴിഞ്ഞു എന്ന രീതിയിൽ രംഗത്തുനിന്നും പിൻമാറുന്നതായി കാണാറുണ്ട്. അതു ശരിയായ മനോഭാവമല്ല. അവർക്കു ലഭിച്ചിട്ടുള്ള താലന്തുകൾ കുടുംബത്തിന്റെയും ഇടവകയുടെയും ഭദ്രാസനത്തിന്റെയും സഭയുടെയും നാടിന്റെയും വളർച്ചയ്ക്കും ഗുണത്തിനുമായി പ്രയോജനപ്പെടണം. അവരുടെ കഴിവുകൾ സഭയ്ക്കു പരമാവധി എങ്ങനെ പ്രയോജനപ്പെടുത്താം എന്നു നാം ചിന്തിക്കേണ്ടതാണ്.

കൂടാതെ ജീവിതകാലം മുഴുവൻ കുടുംബത്തിനും നാടിനുംവേണ്ടി അദ്ധ്വാനിച്ചശേഷം ജീവിത സായാഹ്നത്തിലേക്കു പ്രവേശിക്കുന്ന നമ്മുടെ സഹോദരീസഹോദരങ്ങളെക്കുറിച്ചു നാം കരുതലും ശ്രദ്ധയും ഉള്ളവരായിരിക്കേണ്ടതാണ്. ഇവർ നേരിടുന്ന സാമൂഹ്യ, സാംസ്കാരിക, സാമ്പത്തിക, ആരോഗ്യപ്രശ്നങ്ങളെ കുറിച്ചു നാം ബോധവാന്മാരാകയും ആവശ്യമായ വൃദ്ധജന ക്ഷേമപദ്ധതികൾ ഇടവക ഭദ്രാസന സഭാതലങ്ങളിൽ സ്വീകരിക്കയും ചെയ്യേണ്ടതാണ്.

വയോജന ക്ഷേമത്തിനുവേണ്ടി ചെയ്യാവുന്ന ചില കാര്യങ്ങൾ നിങ്ങളുടെ ചിന്തക്കായി കൊടുക്കുന്നു:

1. അറുപതിനുമേൽ പ്രായമുള്ള സ്ത്രീപുരുഷന്മാരുടെ ലിസ്റ്റു ഇടവകതലത്തിൽ ഉണ്ടാക്കുകയും അവർക്കുവേണ്ടി പ്രത്യേക ചർച്ചാക്ലാസ്സുകൾ, ധ്യാനയോഗങ്ങൾ, ആരോഗ്യക്ഷേമപദ്ധതികൾ എന്നിവ ക്രമീകരിക്കുക.

2. ഇടവകയിലെ വിവിധ ആത്മീയപ്രവർത്തനങ്ങളിൽ കഴിവും പരിചയവുമുള്ള വയോജനങ്ങളുടെ പങ്കാളിത്വവും നേതൃത്വവും ലഭിക്കുവാൻ ശ്രമിക്കുക.

3. അനേക വൃദ്ധ മാതാപിതാക്കൾ വിവിധ കാരണങ്ങളാൽ ഒറ്റയ്ക്കു താമസിക്കുവാൻ നിർബ്ബന്ധിതരാകാറുണ്ട്. അവരെ ക്രമമായി സന്ദർശിക്കുകയും അവരുമായി ആശയവിനിമയം നടത്തുകയും ചെയ്യുക.

മേല്പറഞ്ഞവർ ഒന്നിച്ചു താമസിക്കുന്നതിനും വേണ്ട ആരോഗ്യരക്ഷ, പരിചരണം, കൂട്ടായ്മ എന്നിവ ലഭിക്കുവാൻ തക്കവണ്ണം "വൃദ്ധസദനങ്ങൾ" ഭദ്രാസന സഭാതലങ്ങളിൽ തുടങ്ങുക.

പ്രീയരേ, ഇതോടുകൂടി നമ്മുടെ പ്രാർത്ഥനായോഗങ്ങൾ ശക്തിപ്പെടുത്തേണ്ടതിന്റെ ആവശ്യകതകൂടി നിങ്ങളെ ഓർമ്മിപ്പിക്കുവാൻ ആഗ്രഹിക്കുന്നു.

നമ്മുടെ എല്ലാ ജനങ്ങളും ഇടവകയിലെ പ്രാർത്ഥനായോഗത്തിന്റെ അംഗങ്ങളായിരിക്കണം. വി.വേദപുസ്തകം, സഭാചരിത്രം, വിശ്വാസം, കാലികപ്രശ്നങ്ങൾ തുടങ്ങിയ കാര്യങ്ങളിൽ നാം അറിവുള്ളവരായിരിക്കേണ്ടതാണ്. അവ പഠിക്കുവാനും ചർച്ച ചെയ്യുവാനും പ്രാർത്ഥനായോഗങ്ങൾ വഴി സാധിക്കേണ്ടതാണ്. നമ്മുടെ വയോജനങ്ങളുടെ സേവനം ഈ കാര്യങ്ങളിൽ പ്രയോജനപ്പെടുത്താവുന്നതാണ്.

നാം ലോകത്തിന്റെ വെളിച്ചമായി പ്രകാശിക്കുവാൻ ദൈവം നമ്മെ വിളിച്ചു വേർതിരിച്ചിരിക്കുന്നു. ദൈവത്തിന്റെ മക്കൾ എന്നു നാം വിളിക്കപ്പെടണം. കർത്താവിന്റെ വചനങ്ങൾ നാം എപ്പോഴും ഓർക്കേണ്ടതാണ്: "അങ്ങനെതന്നെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ടു സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിനു നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ." (വി. മത്തായി. 5:16)

നിങ്ങൾ നമുക്കുവേണ്ടിയും സഹോദര മെത്രാപ്പോലീത്തന്മാർക്കുവേണ്ടിയും വൈദികർക്കുവേണ്ടിയും സഭയ്ക്കുവേണ്ടിയും പ്രാർത്ഥിക്കണം. നാമും നിരന്തരം നിങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുന്നുണ്ട്.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളെല്ലാവരോടുംകൂടെ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ

കാതോലിക്കേറ്റ് അരമനയിൽനിന്ന്

1.7.1999

ധ്യാനപംക്തി

# സുവിശേഷ സന്ദേശം

ഫാദർ റ്റി.ജെ. ജോഷ്വ

**ജൂലായ് 11. പെന്തി. ശേഷം ഏഴാം ഞായറാഴ്ച വേദഭാഗം: (*മർക്കോ. 3:20-30*)**

യേശുക്രിസ്തുവിന്റെ സന്ദേശം, പ്രവൃത്തി എന്നിവയെ മനസ്സിലാക്കുന്നതിൽ പരാജയപ്പെട്ടവരുടെ പ്രതികരണമാണ് ഇന്നത്തെ വേദഭാഗത്തുള്ളത്. ഭൂതോച്ചാടനവും സൗഖ്യദാനവും യേശുവിന്റെ ശുശ്രൂഷയിൽ മുന്നിട്ടു നിന്നു. "പിശാചിന്റെ പ്രവൃത്തികളെ അഴിപ്പാൻ തന്നെ ദൈവപുത്രൻ പ്രത്യക്ഷനായി." (*1. യോഹ. 3:8*) എന്നു യോഹന്നാൻ ശ്ലീഹാ സാക്ഷ്യപ്പെടുത്തുന്നു. ഭക്ഷണവും വിശ്രമവും അവഗണിച്ചായിരുന്നു യേശുവിന്റെ ശുശ്രൂഷ. അതേപ്പറ്റി രണ്ടു പ്രതികരണങ്ങൾ ആണുണ്ടായത്. ഒന്ന്, സ്വന്തം ചാർച്ചക്കാരുടേത്: അവർ പറഞ്ഞത് യേശുവിന്റെ സമനില തെറ്റിയെന്നാണ്. അവനു ബുദ്ധിഭ്രമം സംഭവിച്ചിരിക്കുന്നു എന്ന കിംവദന്തി കേട്ട് യേശുവിനെ പിടിച്ചുകൊണ്ടുപോകുവാനാണ് അവർ വന്നത്.

നിലവിലുള്ള വിശ്വാസാചാരങ്ങൾക്കെതിരായി ആരു ശബ്ദമുയർത്തിയാലും, അവരെ ഭ്രാന്തരെന്ന് മുദ്രയടിക്കുന്ന പ്രവണത ചരിത്രസാക്ഷ്യമാണ്. അങ്ങനെയുള്ള "ഭ്രാന്തന്മാരാണ്" വിപ്ലവകരമായ പലതും ലോകത്തിൽ കൈവരുത്തുവാൻ കാരണക്കാരായിത്തീർന്നിട്ടുള്ളത്. യേശുവിന്റെ വാക്കും പ്രവൃത്തിയും സ്നേഹത്തിന്റെ ബഹിർസ്ഫുരണമായിരുന്നു. അതാണ് അന്നത്തെ ലോകം മനസ്സിലാക്കാൻ പരാജയപ്പെട്ടത്. പൗലോസ് ക്രിസ്തുവിന്റെ സുവിശേഷത്തെക്കുറിച്ച് ശക്തമായി സംസാരിച്ചപ്പോൾ അത് ശ്രവിച്ച റോമൻ ഗവർണർ പറഞ്ഞു: "പൗലോസേ, നിനക്കു ഭ്രാന്തുണ്ട്; വിദ്യാബഹുത്വത്താൽ നിനക്കു ഭ്രാന്തുപിടിച്ചിരിക്കുന്നു." (അ. പ്ര. 26:24) പ്രഭുകുമാരനായിരുന്ന ഫ്രാൻസിസ് തനിക്കുള്ളതെല്ലാം ഉപേക്ഷിച്ച് സന്യാസിത്വത്തിന്റെ കഠിനപാത തെരഞ്ഞെടുത്തപ്പോഴും ജനവിധി, അദ്ദേഹത്തിന് ഭ്രാന്ത് എന്നായിരുന്നു.

രണ്ടാമത്തേത്, മതമേധാവികളുടെയും മതപണ്ഡിതന്മാരുടെയും പ്രതികരണമാണ്: അവർ യേശുവിനെ സാത്താന്റെ കൂട്ടാളിയായി കണ്ടു. ഭൂതങ്ങളുടെ തലവനായ ബെയിൽസബൂലിനെക്കൊണ്ടാണ് യേശു ഭൂതങ്ങളെ പുറത്താക്കുന്നത് എന്നായിരുന്നു അവരുടെ കണ്ടുപിടിത്തം! "ബെയിൽസബൂൽ" എന്ന വാക്ക് പഴയനിയമത്തിലെങ്ങും പ്രത്യക്ഷപ്പെടുന്നില്ല. സാത്താന്റെ ഒരു പര്യായമായി യഹൂദന്മാർ പില്ക്കാലത്ത് ഉപയോഗിച്ചിരുന്നു എന്നു കരുതാം. പിശാചിന്റെ ശക്തിയുപയോഗിച്ച് പിശാചിനെ ഇറക്കുകയും നിരോധിക്കുകയും ചെയ്യുന്നവർ അന്നുണ്ടായിരുന്നു; ഇന്നുമുണ്ട്. മന്ത്രവാദം, ആഭിചാരം മുതലായ ക്ഷുദ്രപ്രവൃത്തികൾ പിശാചിന്റെ ശക്തികൊണ്ടു ചെയ്യുന്നതാണ്. നന്മവരുത്താൻ തിന്മയുടെ — സാത്താന്റെ — മാർഗ്ഗം ഉപയോഗിക്കാമെന്നു വാദിക്കുന്നവർ ഇന്നുമുണ്ടല്ലോ. ക്രൂരതയെ ക്രൂരതയുടെ മാർഗ്ഗത്തിൽക്കൂടിയും, അക്രമത്തെ അക്രമത്തിന്റെ മാർഗ്ഗത്തിൽക്കൂടിയും വിജയിക്കാമെന്നും കരുതുന്നവരാണവർ. തിന്മയുടെ മാർഗ്ഗമുപയോഗിച്ച് ഉത്തമലക്ഷ്യം കൈവരിക്കാമെന്ന ചിന്ത തെറ്റാണ്; അപകടകരമാണ്.

മേൽപ്പറഞ്ഞ രണ്ടു പ്രതികരണങ്ങൾക്കും കർത്താവു നല്കുന്ന മറുപടി ശ്രദ്ധേയമാണ്. (1) സ്വയം ഛിദ്രിക്കുന്ന ഒരു രാജ്യം നിലനില്ക്കയില്ല. ഈ വാക്കുകൾ ഉപയോഗിച്ചുകൊണ്ടാണ് എബ്രഹാം ലിങ്കൺ 1856-ൽ അമേരിക്കൻ ജനതയോട് സംസാരിച്ചത്. പകുതി അടിമകളും പകുതി സ്വതന്ത്രരുമായി വിഭജിക്കപ്പെട്ട് പരസ്പരം പോരാടുന്ന ഒരു രാജ്യം നിലനില്ക്കുകയില്ല എന്ന് അദ്ദേഹം സമർത്ഥിച്ചു.

ഇത് സഭയുടെ ഇന്നത്തെ അനുഭവപശ്ചാത്തലത്തിൽ നാം ഗൗരവമായി പരിഗണിക്കേണ്ട ഒരു യാഥാർത്ഥ്യമാണ്. വിഭജിക്കപ്പെട്ട് പരസ്പരം പോരാടിക്കൊണ്ടിരിക്കുന്ന ഒരു സമൂഹത്തിന് ഒരിക്കലും ഉയർച്ച ഉണ്ടാവുകയില്ലെന്നു മാത്രമല്ല, ആത്യന്തികമായി അതു നാശത്തിലേയ്ക്കു നയിക്കുകയും ചെയ്യും.

രാജ്യം മാത്രമല്ല, ഭവനത്തിന്റെ കാര്യവും ഉദാഹരണമായി കർത്താവു ഉയർത്തിക്കാണിക്കുന്നുണ്ട്. ഭവനങ്ങളുടെ ഭദ്രതയും നിലനില്പ്പും അതിന്റെ ഐക്യബോധത്തിലും സ്നേഹാന്തരീക്ഷത്തിലുമാണ്. വ്യക്തിതലത്തിൽ ചിന്തിക്കുമ്പോൾ, ആന്തരികമായി സംഘർഷത്തിൽ കഴിയുന്ന ഒരാളുടെ ജീവിതം പരാജയപ്പെടുക തന്നെ ചെയ്യും. "വിഭജിത വ്യക്തിത്വത്തിന്റെ" ഉടമകൾ മാനസികരോഗികളായിക്കലാശിക്കുന്നു. അതുകൊണ്ട് ആന്തരികമായ പൊരുത്തവും ശാന്തിയും കൈവരുത്താനും നിലനിർത്താനും ക്രിസ്തീയവിശ്വാസവും, ക്രിസ്തീയാനുഭവവും ആവശ്യമാണ്. (2) കർത്താവ് പറഞ്ഞ രണ്ടാമത്തെ കാര്യം മോചനം ലഭിക്കാത്ത, പരിശുദ്ധാത്മാവിനെതിരായ പാപത്തെക്കുറിച്ചാണ്. അതു പറയാനുള്ള കാരണം, കർത്താവ് ഭൂതത്തെ പുറത്താക്കി ഒരു മനുഷ്യനെ സ്വസ്ഥനാ

ക്കിയതു കണ്ടപ്പോൾ മതപണ്ഡിത ന്മാർ പറഞ്ഞത് ഭൂതങ്ങളുടെ തലവ നായ ബെയിൽസബൂലിനെക്കൊണ്ട് ഇക്കാര്യം സാധിച്ചു എന്നാണ്. ദൈവ ത്തിന്റെ ശക്തിയാൽ, ഒരു ദൈവിക പ്രവർത്തനം നടത്തിയതിനെയാണ് അവർ അപ്രകാരം വിലയിരുത്തിയത്. ഉത്തമബോദ്ധ്യമുണ്ടാകേണ്ട ഒരു വസ്തുത, അതങ്ങനെയല്ല എന്നു മനഃപൂർവ്വമായി നിഷേധിക്കുമ്പോൾ അതു പരിശുദ്ധാത്മാവിനെതിരായ പാപമാണ്.

ആത്മാവാണ് സത്യം വെളിപ്പെടു ത്തിത്തരുന്നത്. ആ പരിശുദ്ധാത്മാ വിന്റെ പ്രവർത്തനത്തെ നാം കണ്ണുമ ടച്ചു നിഷേധിക്കുകയാണെങ്കിൽ നമ്മുടെ ഹൃദയം കഠിനപ്പെട്ട് അനുതാ പത്തിനുള്ള സാധ്യത കുറഞ്ഞുപോ കും. അനുതാപം കൂടാതെ പാപമോ ചനമില്ല. അതുകൊണ്ട് "തിന്മക്കു നന്മ എന്നും, നന്മയ്ക്കു തിന്മയെന്നും, പേരു പറയുകയും ഇരുട്ടിനെ വെളി ച്ചവും വെളിച്ചത്തെ ഇരുളും ആക്കു കയും, കൈപ്പിനെ മധുരവും മധു രത്തെ കൈപ്പും ആക്കുകയും ചെയ്യു ന്നവർക്ക് അയ്യോ! കഷ്ടം" എന്നു യെശയ്യാ പ്രവാചകൻ പ്രസ്താവിക്കു ന്നു. (*യെശ. 5:20*) യാഥാർത്ഥ്യത്തെ അംഗീകരിക്കാനും സത്യത്തെ മുറു കെപ്പിടിക്കാനുമുള്ള ആത്മധൈര്യം നമുക്കുണ്ടാകണം.

**ജൂലായ് 18. പെന്തി. ശേഷം എട്ടാം ഞായറാഴ്ച. വേദഭാഗം: (*യോഹ. 6:47-59*)**

അഞ്ചപ്പംകൊണ്ട് അയ്യായിരത്തില ധികമുള്ള ജനത്തെ യേശു തീറ്റിതൃ പ്തിപ്പെടുത്തിയപ്പോൾ, മരുഭൂമി യിൽവച്ച് മോശ യിസ്രായേൽ ജന ത്തിനു മന്നാ നല്കിയതിനെക്കുറിച്ച് ജനമോർത്തു. അപ്പോൾ മന്നായുടെ പരിമിതിയെക്കുറിച്ചും അപര്യാപ്തത യെപ്പറ്റിയും അവരെ അനുസ്മരിപ്പിച്ചു കൊണ്ട് കർത്താവ് പറഞ്ഞ വാക്കു കളാണ്.

ഈ ഭാഗത്തു പറഞ്ഞിട്ടുള്ള കാര്യ ങ്ങൾ ആക്ഷരികമായി എടുക്കരുത്. ആലങ്കാരികമായും വ്യംഗ്യാർത്ഥ ത്തിലും മാത്രമേ എടുക്കാവൂ എന്നു പഠിപ്പിക്കുന്ന നവീകരണാശയക്കാരു മുണ്ട്. കേവലം മാനസികവും ആത്മി കവുമായ ഒരു കാര്യത്തെക്കാൾ ബാഹ്യവും ദൃശ്യവുമായ അനുഭ വത്തെ കുറിക്കുന്നു എന്ന് വളരെ വ്യക്തമാണ്. "ഭക്ഷണം, രക്തം, ഭക്ഷി ക്കുക, പാനം ചെയ്യുക — എന്നീ പദങ്ങൾ ഈ ഭാഗത്ത് ആവർത്തിക്ക പ്പെട്ടിരിക്കുന്നതായി കാണാം. അതു നിശ്ചയമായും കുർബ്ബാനാനുഭവത്തെ സൂചിപ്പിക്കുന്നതാണ്." "രക്തം പാനം ചെയ്യുക'' എന്ന കാര്യം യഹൂദ ന്മാർക്ക് അചിന്ത്യവും പ്രതിഷേ ധാർഹവുമായിരുന്നു. എങ്കിലും കർത്താവു പറയുന്നു: നിങ്ങൾ മനു

**ദൈവത്തിന്റെ ശക്തിയാൽ, ഒരു ദൈവിക പ്രവർത്തനം നടത്തിയതിനെയാണ് അവർ അപ്രകാരം വിലയിരുത്തിയ ത്. ഉത്തമബോദ്ധ്യമുണ്ടാ കേണ്ട ഒരു വസ്തുത, അത ങ്ങനെയല്ല എന്നു മനഃപൂർവ്വ മായി നിഷേധിക്കുമ്പോൾ അതു പരിശുദ്ധാത്മാവിനെ തിരായ പാപമാണ്.**

ഷ്യപുത്രന്റെ മാംസം ഭക്ഷിക്കാ തെയും അവന്റെ രക്തം കുടിക്കാ തെയും ഇരുന്നാൽ നിങ്ങൾക്ക് ഉള്ളിൽ ജീവൻ ഇല്ല. (*വാ. 63*) ഇതു വിശുദ്ധ കുർബ്ബാനയുടെ അർത്ഥ ത്തിലെ മനസ്സിലാക്കാൻ കഴിയൂ. "ഞാൻ നല്കാനിരിക്കുന്ന അപ്പമോ ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ കൊടുക്കുന്ന എന്റെ മാംസം ആകു ന്നു." (*വാ. 51*) ഇതു പ്രസ്താവിച്ച തിന്റെ പിറ്റേന്ന് പെസഹായുടെ രാത്രി യിൽ കർത്താവ് അപ്പം എടുത്തുവാ ഴ്ത്തിയശേഷം ശിഷ്യന്മാർക്കു നല്കി ക്കൊണ്ടു പറഞ്ഞു: "ഇതു നിങ്ങൾക്കായി നല്കപ്പെടുന്ന എന്റെ ശരീരമാകുന്നു." (*ലൂക്കോ. 22:19*)

വി. കുർബ്ബാനാനുഭവത്തിൽക്കൂടി ലഭിക്കുന്ന മൂന്നു അനുഗ്രഹങ്ങൾ ഈ ഭാഗത്തു വ്യക്തമാക്കിയിട്ടുണ്ട്. (1) നിത്യജീവൻ: "ഈ അപ്പം ഭക്ഷിക്കു ന്നവൻ എല്ലാം എന്നേക്കും ജീവിക്കും" (*വാ. 51*) കുർബ്ബാന വഴി യായി ലഭിക്കുന്ന നിത്യജീവനെക്കു റിച്ച് ആവർത്തിച്ചു പറഞ്ഞിരിക്കുന്നു. (*വാ. 53, 54, 58*) നിത്യജീവൻ എന്നുള്ളത് അറുതിയില്ലാത്ത ജീവിത മെന്നതിലുപരി, പിതാവിന്റെ തന്നെ ജീവനിലുള്ള പങ്കാളിത്തമാണ് അർത്ഥമാക്കുന്നത്. പുത്രൻ മുഖാന്ത രമാണ് ഈ ജീവൻ നമുക്കു ലഭിക്കു ന്നത് എന്നു വ്യക്തമാക്കിയിട്ടുണ്ട്. *1. യോഹ. 5:12* Eternal life is qualitative and not quantitative.

(2) ഐക്യം: " എന്റെ മാംസം ഭക്ഷിക്കുകയും........ എന്നിലും ഞാൻ അവനിലും വസിക്കുന്നു." (*വാ. 56*) രണ്ട് ആളത്തങ്ങൾ തമ്മിൽ ഇഴുകി ച്ചേരുന്നതുപോലെയുണ്ടാകുന്ന ഐക്യമാണ്. പിതാവും പുത്രനും തമ്മിലുള്ള ബന്ധം, പുത്രനും വിശ്വാ സിയും തമ്മിലുള്ള ജീവിതത്തി ലേയ്ക്ക് പ്രസരിക്കപ്പെടുന്നു. മുന്തിരി ത്തണ്ടിൽ കൊമ്പുകൾ 'വസിക്കുന്നതു പോലെ ക്രിസ്തുവിൽ വസിക്കുന്ന അനുഭവത്തെപ്പറ്റി യോഹന്നാൻ വിവ രിക്കുന്നുണ്ടല്ലോ. (*യോഹ. 15:1-10*) ക്രിസ്തുവിനോടൊത്ത് ഐക്യത്തിൽ മാത്രമേ ഒരു വിശ്വാസിക്ക് ഫലം കായിക്കാൻ സാധിക്കൂ.

(3) പുനരുത്ഥാനം: "അവസാനദി വസം ഞാൻ അവനെ ഉയിർപ്പിക്കും." (*വാ. 54*) ഈ വാക്യത്തിൽ രണ്ടു കാര്യങ്ങൾ വെളിപ്പെടുത്തുന്നു. വി. കുർബ്ബാന അനുഭവിക്കുന്നവന് ഈ

ലോകത്തിൽ വച്ചുതന്നെ നിത്യജീവന്റെ അവകാശം ലഭിക്കുന്നു; അവസാനത്തിൽ യേശു അയാളെ ഉയിർപ്പിക്കുകയും ചെയ്യും.

യുഗാന്ത്യോജ്വമായ ഒരു വാഗ്ദാനവും പ്രത്യാശയും ഇവിടെ കാണാം. പുനരുത്ഥാനത്തെക്കുറിച്ചുള്ള പ്രതീക്ഷ ക്രിസ്തീയ വിശ്വാസത്തിൽ സുപ്രധാനമാണ്. ക്രിസ്തുവിന്റെ പുനരുത്ഥാനമാണ് അതിന്റെ അടിസ്ഥാനം. എന്നാൽ വി. കുർബ്ബാനാനുഭവം ആ വിശ്വാസം നമുക്ക് ഉറപ്പാക്കിത്തീർക്കുന്നു. മരിച്ചവർക്കുവേണ്ടിയുള്ള നമ്മുടെ പ്രാർത്ഥനയിൽ ഈ വാക്യം ഉദ്ധരിച്ചുകൊണ്ട്, പുനരുത്ഥാനപ്രത്യാശ നാം സ്വീകരിക്കുന്നു.

**ജൂലായ് 25. പെന്ത്ി. ശേഷം. ഒമ്പതാം ഞായറാഴ്ച വേദഭാഗം: (ലൂക്കോ 14:7–11)**

താരതമ്യേന വളരെ ഹ്രസ്വമായ ഒരു വേദഭാഗമാണിന്നുള്ളത്. പ്രധാനമായും നമ്മുടെ ധാർമ്മികജീവിതത്തെയും മനോഭാവത്തെയും സ്പർശിക്കുന്ന ഒരു വിഷയത്തിലേയ്ക്കു വിരൽ ചൂണ്ടുന്നു. അഹന്തയുടെയും സ്വയംപ്രകടനത്തിന്റെയും അപാകതയാണു പരാമർശിക്കുന്നത്. കർത്താവ് മനുഷ്യരുടെ നടപടികളെയും മനോഭാവങ്ങളെയും നന്നായിട്ടറിയുകയും നിരീക്ഷിക്കുകയും വിശകലനം നടത്തുകയും ചെയ്തിരുന്നു. അന്നത്തെ യഹൂദസമൂഹത്തിൽ പ്രകടമായ ചില പ്രവണതകൾ നിരീക്ഷിച്ചുകൊണ്ട് സനാതനമായ ചില ധാർമ്മികപാഠങ്ങൾ കർത്താവ് ഉയർത്തിക്കാണിക്കുന്നു.

രാജകീയമായ വിരുന്നിനും, ഔദ്യോഗികമായ വിരുന്നിനും എല്ലാം ഇരിപ്പിടങ്ങളെക്കുറിച്ച് ചില മുൻഗണനാക്രമങ്ങൾ (പ്രോട്ടോക്കാൾ) ഉണ്ടായിരുന്നു. അതിഥികൾ വിവിധ സ്ഥാനങ്ങളിൽ നിന്നും, തലങ്ങളിൽനിന്നുമുള്ളവരാണ്. അതുകൊണ്ട് ഓരോ സ്ഥാനിക്കും അർഹമായ ഇരിപ്പിടങ്ങൾ സജ്ജമാക്കിയിരിക്കും. ആതിഥേയനാണ് സ്ഥാനങ്ങൾ നിശ്ചയിക്കുക. എല്ലാവരുടെയും ശ്രദ്ധയും നോട്ടവും പതിയത്തക്കവണ്ണം പ്രധാന ഇരിപ്പിടങ്ങളിൽ കയറിപ്പറ്റാനുള്ള കുത്സിതമായ ശ്രമത്തെയാണ് കർത്താവ് വിമർശിച്ചിരിക്കുന്നത്.

എന്തുകൊണ്ട് മുഖ്യസ്ഥാനങ്ങളും ഇരിപ്പിടങ്ങളും ആർജ്ജിക്കാനാഗ്രഹിക്കുന്നു? അഹന്തയിൽനിന്നുയരുന്ന ചിന്തയാണത്. എല്ലാവരാലും താൻ ശ്രദ്ധിക്കപ്പെടണം. തന്നെ മറ്റുള്ളവർ കാണുകയും അംഗീകരിക്കുകയും വേണം. ഇത് എല്ലാ രംഗത്തും ഇന്ന് പ്രകടമാണ്. വിശുദ്ധമായ ആരാധനകളോ ശുശ്രൂഷകളോ നടത്തുമ്പോൾ, അതിൽ സംബന്ധിക്കുന്ന എല്ലാവരുടെയും നോട്ടവും ശ്രദ്ധയും ചെന്നെത്തുന്ന സ്ഥാനവും, കൃത്യവും വേണമെന്ന് ആഗ്രഹിക്കുകയും ശഠിക്കുകയും ചെയ്യുന്ന ആത്മീയസ്ഥാനികളെത്തന്നെ നമുക്കു കാണാം. സ്വന്തം സ്റ്റാറ്റസിനെപ്പറ്റി സ്ഥാനത്തും അസ്ഥാനത്തും പ്രസ്താവിക്കുന്ന നേതാക്കളെയും കാണാം. പ്രാർത്ഥിക്കുന്നതുപോലും ദൈവത്തോട് എന്നതിനെക്കാൾ, കേട്ടുനില്ക്കുന്നവരുടെ പ്രീതിക്കും പ്രശംസയ്ക്കുമായി, അതിനുതക്കവിധം പ്രാർത്ഥന നടത്തുന്നവരും ഇല്ലാതില്ല.

ഒരു ജർമ്മൻ കൈസറെപ്പറ്റി അയാളുടെ ഒരു അന്തേവാസി വിലയിരുത്തി. എവിടെച്ചെന്നാലും, എല്ലാവരും ശ്രദ്ധിക്കുന്ന ഒന്നാംസ്ഥാനം തനിക്കായിരിക്കണമെന്ന മോഹം കൈസർക്കുണ്ടായിരുന്നു. ഒരു സമ്മേളനത്തിൽ ചെന്നാൽ പ്രസിഡണ്ടു പദവിയിൽ കുറഞ്ഞതൊന്നും വേണ്ടാ, ഒരു മാമ്മോദീസായിൽ സംബന്ധിച്ചാൽ, സ്നാനാർത്ഥിയാകാനായിരിക്കും മോഹം. ഒരു വിവാഹവിരുന്നിൽ പോയാൽ മണവാളനാകാനും. അങ്ങനെയെങ്കിൽ ഒരു ശവസംസ്കാരശുശ്രൂഷയിൽ സംബന്ധിച്ചാൽ മോഹിക്കുന്നത് എന്തായിരിക്കും എന്ന് ഊഹിക്കുക എന്നുപറയേണ്ടതില്ലല്ലോ. (മൃതദേഹമാണല്ലോ അവിടുത്തെ ശ്രദ്ധാകേന്ദ്രം!)

ചിലരെ ശ്രദ്ധിക്കുക. അവരുടെ സംസാരത്തിലെ പ്രധാന നായകൻ "ഞാൻ" ആയിരിക്കും. അയാളുടെ നേട്ടങ്ങൾ അയവിറക്കിക്കൊണ്ട് സംഭാഷണം തുടരും. ശ്രോതാക്കളിൽ അയാൾ പ്രതീക്ഷിക്കുന്നതിനു നേരെ വിപരീതമായ പ്രതികരണമാണ് അതുണ്ടാക്കുന്നതെന്ന് അയാൾ മനസ്സിലാക്കുകയില്ല.

അതുകൊണ്ട് സ്വയംപ്രകടനത്തിന്റെ സ്ഥാനത്ത് സ്വയം വിനയപ്പെടുത്തുവാനുള്ള സന്നദ്ധത യേശുക്രിസ്തു ആവശ്യപ്പെടുന്നു. പൗലോസ് അപ്പോസ്തോലൻ ഉപദേശിച്ചു. "ക്രിസ്തുയേശുവിലുള്ള ഭാവംതന്നെ നിങ്ങളിലും ഉണ്ടായിരിക്കട്ടെ." (*ഫിലി. 2:5*) അതു വിനയത്തിന്റെ ഭാവമായിരുന്നു. ദൈവത്തോടുള്ള സമത്വം ഇറുമ്മിപ്പിടിക്കാതെ സ്വയം താഴ്ത്തി, മനുഷ്യനായിത്തീർന്നു. മാത്രമല്ല, ക്രൂശിലെ മരണം വരിക്കുവാൻ പോലും സന്നദ്ധനായി. വിനയത്തിന്റെ സാധനപാഠം കർത്താവുതന്നെയാണ്.

മെത്രാൻസ്ഥാനത്തേയ്ക്കു തെരഞ്ഞെടുക്കപ്പെടുവാൻ പോകുന്നു എന്നു കേട്ടപ്പോൾ, തനിക്ക് ആ മഹൽസ്ഥാനത്തിനർഹതയില്ല എന്നു പറഞ്ഞ് ഒളിച്ചുപോയ ഒരു സഭാപിതാവുണ്ട്. എങ്കിലും ജനങ്ങളുടെ നിർബന്ധത്തിനുവഴങ്ങി, അതു ദൈവഹിതമെന്നു വിശ്വസിച്ചു പ്രവർത്തിച്ച പിതാവാണ് നാസിയാൻസിലെ മാർ ഗ്രീഗോറിയോസ്.

തങ്ങൾക്കില്ലാത്ത വിനയം നടിക്കുന്ന ചിലരുണ്ട്. പക്ഷേ, അവരുടെ ഉള്ളിലിരുപ്പ് വേഗത്തിൽ വെളിപ്പെട്ടുവരും. യഥാർത്ഥ വിനയം ആദരവും അംഗീകരണവും നേടിത്തരും. എന്നാൽ, അഹന്തയാകട്ടെ മറ്റുള്ളവ

രിൽ പുച്ഛവും അമർഷവും ഉളവാക്കുകയും ചെയ്യും. പരിശുദ്ധനായ യാക്കോബുശ്ലീഹാ പ്രസ്താവിക്കുന്നു: "അഹങ്കാരികളെ ദൈവം എതിർക്കുന്നു; വിനീതർക്ക് അവിടുന്നു കൃപയരുളുകയും ചെയ്യുന്നു." (*4:8*) വീണ്ടും അദ്ദേഹം അനുസ്മരിക്കുന്നു: "കർത്താവിന്റെ സന്നിധിയിൽ താഴുവിൻ; എന്നാൽ അവിടുന്നു നിങ്ങളെ ഉയർത്തും." (*യാക്കോ. 4:10*)

**ഓഗസ്റ്റ് 1. പെന്തി. ശേഷം. പത്താം ഞായറാഴ്ച. വേദഭാഗം: (*മത്താ. 18:1–14*)**

സഭയിലെ അംഗങ്ങൾ അന്യോന്യം പുലർത്തേണ്ട മനോഭാവത്തെപ്പറ്റിയും ബന്ധത്തെപ്പറ്റിയും പ്രതിപാദിക്കുന്നതാണ് ഇന്നത്തെ സുവിശേഷഭാഗം. സഭയുടെ ഐക്യവും ഭദ്രതയും കാത്തുസൂക്ഷിക്കുവാൻ അതിലെ ഓരോ അംഗത്തിനും കടമയുണ്ട്. അതിനാൽ അവർ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ.

(1) ശിശുക്കളെപ്പോലെ ആയിത്തീരണം; യേശുക്രിസ്തു ശിശുക്കളുടെ സ്ഥാനം ഉദാത്തീകരിച്ചിരിക്കുന്നു. അക്കാലത്ത് സമൂഹത്തിൽ ശിശുക്കൾക്ക് യാതൊരു സ്ഥാനമോ അവകാശമോ ഇല്ലായിരുന്നു. അതുകൊണ്ട് ഈ ഭാഗം കുട്ടികളുടെ വലിയ പ്രമാണമായി (മാഗ്നാകാർട്ടാ) ചിലർ ചിത്രീകരിച്ചിട്ടുണ്ട്. മുതിർന്നവരെയാണ് നാം ഉദാഹരണമായും മാതൃകയായും ചൂണ്ടിക്കാണിക്കുന്നതെങ്കിൽ യേശുക്രിസ്തു ഒരു ശിശുവിനെ ശിഷ്യന്മാരുടെ നടുവിൽ നിറുത്തിക്കൊണ്ട് അതിനെ സാധനപാഠമാക്കുന്നു. (ആ ശിശു അന്ത്യോക്യയിലെ ഇഗ്നാത്തിയോസ് ആയിരുന്നു എന്ന പാരമ്പര്യം ഇവിടെ അനുസ്മരിക്കുന്നു) ശിശുവിനെപ്പോലെ ആയിത്തീരുന്നവനുമാത്രമേ സ്വർഗ്ഗരാജ്യം അവകാശിക്കാൻ കഴിയു എന്നു പറഞ്ഞപ്പോൾ, ശിശുക്കളിൽ പ്രകടമാകുന്ന, ആശ്രയം, വിശ്വാസം, നിഷ്കളങ്കത, സൗഹൃദം, അനുരഞ്ജനം ഇങ്ങനെ പല കാര്യങ്ങളുമുണ്ടെങ്കിലും ഇവിടെ ഊന്നൽ കൊടുത്തിരിക്കുന്നത് അവരുടെ എളിമയ്ക്കാണ്. ദൈവരാജ്യത്തെ സ്വന്തം നേട്ടമായിട്ടോ, അവകാശമായിട്ടോ കരുതാതെ ദൈവത്തിന്റെ ദാനമായി കരുതുവാൻ സാധിക്കണം. അവിടെയാണ് വിനയം പ്രകടമാകേണ്ടത്.

**"കൈയും കാലും ഛേദിച്ചുകളയുക"— എന്നു പറഞ്ഞിട്ടുള്ളതിന് രണ്ട് അർത്ഥം കൊടുക്കാം. (a) വ്യക്തിജീവിതത്തിൽ പാപകാരണമായ കാര്യങ്ങളെ നിർമ്മാർജ്ജനം ചെയ്യുക. (b) ക്രിസ്തീയ സമൂഹത്തിൽനിന്ന് പ്രശ്നക്കാരെ പുറത്താക്കുക. സന്ദർഭാനുസരണം ഈ രണ്ടാമത്തെ അർത്ഥമാണു യോജിക്കുന്നത്.**

(2) ഇടർച്ച വരുത്താതിരിക്കുക: ശിശുക്കളെപ്പറ്റി പറഞ്ഞതിനുശേഷം വിശ്വാസത്തിൽ വളർച്ചയെത്തിയിട്ടില്ലാത്ത നവാഗതരെ കരുതലോടും കനിവോടും വീക്ഷിക്കണമെന്നനുശാസിക്കുന്നു.

സഹോദരങ്ങൾക്ക് ഇടർച്ചവരത്തക്കവണ്ണം, അവരെ തെറ്റിലേയ്ക്കു നയിക്കുന്ന സാഹചര്യത്തെ വളരെ ഗൗരവത്തോടെ വീക്ഷിക്കുന്നു. അങ്ങനെ തെറ്റിലേയ്ക്കു നയിക്കുന്നവന് നല്കുന്ന ശിക്ഷ വളരെ വലുതാണ്. സമൂഹത്തിൽ പ്രശ്നങ്ങൾ വരുത്തുന്നതിലും ഭേദം അംഗവിച്ഛേദം തന്നെ വരുത്തുകയാണ് എന്നു ചൂണ്ടിക്കാണിക്കുന്നു.

"കൈയും കാലും ഛേദിച്ചുകളയുക"— എന്നു പറഞ്ഞിട്ടുള്ളതിന് രണ്ട് അർത്ഥം കൊടുക്കാം. (a) വ്യക്തിജീവിതത്തിൽ പാപകാരണമായ കാര്യങ്ങളെ നിർമ്മാർജ്ജനം ചെയ്യുക. (b) ക്രിസ്തീയ സമൂഹത്തിൽനിന്ന് പ്രശ്നക്കാരെ പുറത്താക്കുക. സന്ദർഭാനുസരണം ഈ രണ്ടാമത്തെ അർത്ഥമാണു യോജിക്കുന്നത്.

(3) കാണാതെപോയ ആടിന്റെ ഉപമയോടെയാണ് വേദഭാഗം അവസാനിക്കുന്നത്. ഈ ഉപമ ലൂക്കോസിന്റെ സുവിശേഷത്തിലും (*അ. 15*) നല്കിയിട്ടുണ്ട്. പക്ഷേ, അവിടുത്തെ സന്ദർഭത്തിലല്ല ഇവിടെ അവതരിപ്പിച്ചിട്ടുള്ളത്.

ഇവിടെ സഭയിലെ അംഗങ്ങൾ തമ്മിൽ പുലർത്തേണ്ട കരുതലിനെപ്പറ്റിയാണ് സൂചിപ്പിക്കുന്നത്. പ്രത്യേകിച്ച് തെറ്റിപ്പോകുന്ന ബലഹീന സഹോദരങ്ങളെ കരുതലോടും ആർദ്രതയോടും പരിഗണിക്കണം. നല്ല ഇടയനായ ദൈവം ഓരോ ആടിനെയും പ്രത്യേകം സൂക്ഷിക്കുകയും, സംരക്ഷിക്കുകയും ചെയ്യുന്നു. നഷ്ടപ്പെട്ടാൽ അതിനെത്തേടി കണ്ടെത്തുന്നു. അതുതന്നെയാണ് അവിടുത്തെ ശിഷ്യന്മാരും ചെയ്യേണ്ടത്. തെറ്റിപ്പോകുന്ന സഹോദരങ്ങളെ യഥാസ്ഥാനപ്പെടുത്തണം. അവരെപ്പറ്റി കരുതലും സൂക്ഷ്മതയുമുള്ളവരായിരിക്കണം. ഓരോ വ്യക്തിയും ദൈവമുമ്പാകെ വിലപ്പെട്ടവനാണെന്നു മനസ്സിലാക്കണം.

വിനയത്തോടും, മറ്റുള്ളവരെപ്പറ്റിയുള്ള കരുതലോടും ഓരോ സഭാംഗവും വർത്തിക്കുമ്പോൾ സഭ ഐക്യത്തിലും, ക്ഷേമത്തിലും മുന്നേറുമെന്നാണ് കർത്താവു നമ്മെ പഠിപ്പിച്ചിട്ടുള്ളത്. ○

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി-682 308

## എബ്രായ ലേഖനം 11-12-13 അദ്ധ്യായങ്ങൾ ചോദ്യങ്ങൾ

1. അതിനാലല്ലോ പൂർവ്വന്മാർക്ക് സാക്ഷ്യം ലഭിച്ചത്. ഏതിനാൽ? അത് നിർവചിക്കുക?
2. ലോകം എങ്ങനെ നിർമ്മിക്കപ്പെട്ടു എന്നാണ് പറയുന്നത്?
3. മരിച്ചശേഷവും വിശ്വാസത്താൽ സംസാരിച്ചുകൊണ്ടിരിക്കുന്ന വ്യക്തി ആര്?
4. അബ്രഹാമിന്റെ സന്തതിപരമ്പരയുടെ പെരുപ്പത്തെ വർണ്ണിക്കുന്ന വേദവാക്യം എഴുതുക?
5. മരിപ്പാറായപ്പോൾ യൗസേഫ് തന്റെ മക്കളെ വിളിച്ച് പുറപ്പാടിന്റെ കാര്യം ഓർമ്മിപ്പിച്ചു. അക്കൂട്ടത്തിൽ അവർ മറക്കാതെ ഒരു പ്രത്യേക കാര്യം ചെയ്യണമെന്നും കല്പിച്ചു. അത് എന്ത്?
6. മോശ വിശ്വാസത്താൽ വളർന്നപ്പോൾ എന്താണ് ചെയ്തത്?
7. കടിഞ്ഞൂലുകളുടെ സംഹാരകനിൽനിന്ന് ഇസ്രായേൽ ജനത്തെ എങ്ങനെയാണ് മോശ രക്ഷിച്ചത്?
8. സാക്ഷികളുടെ സമൂഹം ഏതാണ്?
9. ക്രിസ്തീയ ഓട്ടം ഓടുന്നവർ പാലിക്കേണ്ട കാര്യങ്ങൾ ഏവ?
10. എന്ത് പ്രക്രിയയിലൂടെയാണ് കർത്താവിനെ കാണുന്നത്?
11. ഏശാവിന്റെ കടുത്ത കുറ്റം എന്തായിരുന്നു?
12. നമ്മുടെ................................ ..................................... അഗ്നിയല്ലോ?
13. ചിലർ അറിയാതെ ദൈവത്തെ സല്ക്കരിച്ചു എന്തുകൊണ്ട്?
14. വിവാഹത്തെക്കുറിച്ച് ഇവിടെ എന്തു പറയുന്നു?
15. വിശുദ്ധന്മാരെ ഓർക്കുവാൻ പറയുന്ന വേദവാക്യം ഏത്?
16. യേശുക്രിസ്തുവിന്റെ മാറ്റമില്ലായ്മയെ കീർത്തിക്കുന്ന വാക്യം?
17. യേശു നഗരവാതിലിന് പുറത്തുവച്ച് കഷ്ടം അനുഭവിച്ചത് എന്തിന്?
18. ഈ വകയാഗത്താൽ അല്ലോ ദൈവം പ്രസാധിക്കുന്നത്. ഏതു വകയാഗം?
19. ജനത്തെ നടത്തുന്ന നേതാക്കന്മാരെ അനുസരിച്ച് കീഴടങ്ങിയിരിപ്പാൻ പറയുന്ന വേദവാക്യം ഏത്?

## കഴിഞ്ഞ ലക്കത്തിലെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ (എബ്രായ ലേഖനം 8-9-10)

1. വഴിപാടും യാഗവും അർപ്പിപ്പാൻ. (*8:3*)
2. നിലവിളക്കും, മേശയും കാഴ്ച അപ്പവും ഉണ്ടായിരുന്നു. (*9:2*)
3. പൊന്നുകൊണ്ടുള്ള ധൂപകലശം, മുഴുവനും പൊന്നു പൊതിഞ്ഞ നിയമപെട്ടകം, അതിനകത്ത് മന്ന ഇട്ടുവച്ച പൊൻപാത്രം, അഹറോന്റെ തളിർത്ത വടി, നിയമത്തിന്റെ കല്പലകകൾ, കൃപാസനത്തെ മൂടുന്ന തേജസ്സിന്റെ കെരുബുകളും ഉണ്ടായിരുന്നു. (*9:4, 5*)
4. വിശുദ്ധസ്ഥലത്ത് നിത്യവും പുരോഹിതനും അതി വിശുദ്ധ സ്ഥലത്ത് ആണ്ടിൽ ഒരിക്കൽ മഹാപുരോഹിതനും ശുശ്രൂഷ നടത്തുന്നു. (*9:6, 7*)
5. വഴിപാട് അർപ്പിക്കുവാനുള്ള നിശ്ചയങ്ങളാണ് ഭക്ഷ്യങ്ങൾ, പാനീയങ്ങൾ, വിവിധ സ്നാനങ്ങൾ തുടങ്ങിയവ. (*9:10*)
6. കൊല നടത്തി മൃഗത്തിന്റെ രക്തം ബലിപീഠത്തിനു ചുവട്ടിൽ ഒഴിക്കുക എന്നതാണു. അതിൽക്കൂടി ജീവൻതന്നെ ദൈവത്തിനു സമർപ്പിക്കുന്നു. ആ സമർപ്പണത്തിലൂടെയാണ് വിമോചനം സാദ്ധ്യമാകുന്നത്.
7. (a)കാലതികവിൽ പാപപരിഹാരം വരുത്തുവാൻ മനുഷ്യനായി പ്രത്യക്ഷനായി. (*9:26*)

(b) ഇപ്പോൾ നമുക്കുവേണ്ടി ദൈവസന്നിധിയിൽ പ്രത്യക്ഷനായി മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്നു.

(c). തനിക്കായി കാത്തിരിക്കുന്നവരെ കൂട്ടിച്ചേർക്കുവാൻ ക്രിസ്തു രണ്ടാമതും പ്രത്യക്ഷനാകും.

8. *10:13.*
9. ന്യായവിധിയിലൂടെ ദഹിപ്പിക്കുന്ന ക്രോധാഗ്നിക്ക് ഇരയാകും. (*10:27*)
10. രണ്ടുമൂന്നു സൂക്ഷികളുടെ വാമൊഴികേട്ട് മരണശിക്ഷ കല്പിച്ചിരുന്നു. (*10:28*)
11. സ്വർഗ്ഗത്തിൽ നിലനില്ക്കുന്ന ഉത്തമ സമ്പത്ത് ഞങ്ങൾക്കുണ്ട് എന്ന മനോഭാവത്തോടെ അപഹാരികളോട് സഹതപിച്ചു. (*10:34*)
12. സഹിഷ്ണുത. (*10:36*)
13. വിശ്വസിച്ച് ജീവരക്ഷ പ്രാപിക്കുന്നവരുടെ കൂട്ടത്തിൽപെടണം. (*10:39*)

## 1999 മെയ് ലക്കം ബൈബിൾ പഠനത്തിന്റെ എല്ലാ ഉത്തരങ്ങളും ശരിയാക്കിയവരുടെ പേരുവിവരം.

1. Moly Mathew, Puthenparambil, Naranganam.
2. Yasmine George, Panthaplackal, Aluva-683 101.
3. Mrs. Thankamma Koshy, Madathil-Loveland, Thumpamon P.O. 689 502
4. Mrs. Alice Abraham, Anthariathu, 19. N.S.R. Road, Coimbatore-641 011.



# Saul Turned Paul *

Mannapuram

I was the youth with the packed lunch[1]
Which Jesus multiplied to feed the crowd.
Though I didn't grasp all what he said
I could feel his concern for the people sad.

Ere long I went to Jerusalem
To sit and study at Gamaliel's feet.
My head swollen with pride and knowledge
I counted myself as a Pharisee full-fledged.

Yet I was young and a novice
To grasp the Kingdom of God preached.
I thought it was blasphemy for Jesus
To claim all what he claimed.

Hence my lingering doubts were justified
When he was easily caught and crucified.
Then it was I who was by the soldiers chased
And leaving the clothes fled naked.[2]

His whole life I concluded was a farce
And I took it on myself to erase the curse:
His followers I caught and scourged them
And had got permission to jail them.

And yet I was puzzled by their joy and peace
Even when bloodied and led in disgrace.
I was the one who kept the clothes[3]
When gentle Stephen was stoned to death.

That first martyrdom in Christendom
Was a blot on my soul and freedom.
Still carried on I with my madness.
Till I met Jesus on the road to Damascus.

Yes I did not choose him
But he called me and I followed.
This Hebrew of Hebrew's and dyed-in-the-wool Pharisee
And a Roman citizen became Paul a slave of Jesus.

The Lord blessed me with visions of heaven
And diverse revelations of inexplicable truth.
But a perverse generation thinks I was a heretic,
Complicated a simple Faith, and also a male–chauvinist!

The truth I found is absolute
It's no jugglery of Hebrew or Greek thoughts.
To me Christ is everything
And without him I am nothing.

---

1. John 6:9
2. Mark 14:51-52
3. Acts 7:58

* The author takes the liberty of poetic imagination which may go beyond historical and biblical facts: *Ed.*

# സഭ ഇരുപത്തൊന്നാം നൂറ്റാണ്ടിലേക്ക്–എന്റെ കാഴ്ചപ്പാട്

ഏലിയാസ് ടി.എം., പടപ്പനങ്ങാട്

വൈദികർക്കും തിരുമേനിമാർക്കും പ്രായപരിധി നിശ്ചയിക്കുക. നിശ്ചിത പ്രായപരിധി കഴിഞ്ഞ (ഉദാ: 75) തിരുമേനിമാർക്കും വൈദികർക്കും വിശ്രമജീവിതം നയിക്കുവാനുള്ള സാഹചര്യം സഭ നല്കണം. ഇവരെ തള്ളിക്കളയാനല്ല, പിന്നെയോ, വിശ്രമം, സൗഹൃദം എന്നിവയിലൂടെ ഇവരുടെ ജീവിതസായാഹ്നം പുഷ്ടിപ്പെടട്ടെ. പല വിലപ്പെട്ട കാര്യങ്ങളും സഭാമക്കൾക്ക് ചെയ്യുവാൻ ഇവർക്ക് സാധിക്കും.

ജീവിതവിശുദ്ധി, പ്രാർത്ഥനാനുഭവം, ക്രിസ്തീയ വിശ്വാസം നേതൃത്വപാടവം, കാര്യക്ഷമത, ആദർശശുദ്ധി എന്നീ ഗുണങ്ങളുള്ള യുവജനങ്ങളെ സഭയുടെ ആത്മായമേഖലയിലും വൈദിക–സുവിശേഷ മേഖലയിലും വളർത്തിക്കൊണ്ട് വരിക.

ഇടവകതലത്തിൽ വിശ്വാസികളുടെ പരാതികളും പ്രശ്നങ്ങളും കൈകാര്യം ചെയ്യുന്നതിനും, തീർപ്പ് കല്പിക്കുന്നതിനും വൈദികനും, നാലോ അഞ്ചോ, അംഗങ്ങളുള്ള അഞ്ചുവർഷ കമ്മറ്റിയെ ഉണ്ടാക്കുക. കമ്മറ്റി ഇടവകയിലെ അംഗങ്ങൾ ചേർന്ന് തിരഞ്ഞെടുക്കണം. ഇതിനെ പള്ളി കമ്മറ്റിയും ആയി ബന്ധപ്പെടുത്തേണ്ട. ഇവരുടെ പ്രവർത്തനമേഖലയും അധികാരപരിധിയും വ്യക്തമായി നിർവ്വചിക്കണം.

വൈദികരെപ്പറ്റിയുള്ള ആക്ഷേപങ്ങളും, പരാതികളും തീർപ്പുകല്പിക്കാൻ മെത്രാസനതലത്തിലും അധികാരപ്പെട്ട സമിതികൾ ഉണ്ടായിരിക്കണം.

വി. ബൈബിൾ, ക്രിസ്തീയ പാരമ്പര്യം, സുവിശേഷസന്ദേശങ്ങൾ, എന്നിവയ്ക്ക് നിരക്കാത്ത ആത്മീയാനുഷ്ഠാനങ്ങളും ശൈലികളും നാം ഉപേക്ഷിക്കണം.

ലിറ്റർജി പരിഷ്കാരം ഉടനെ ആവശ്യമാണ്. അത് ക്രിസ്തീയജീവിതത്തിന്റെ വളർച്ചയ്ക്ക് സഹായകമാകണം. അനാവശ്യപദപ്രയോഗങ്ങളും, ഭക്തി, ശോകം, അത്ഭുതം എന്നിവ പ്രകടിപ്പിക്കുവാൻ ഉപയോഗിക്കുന്ന ശക്തമായ നിറക്കൂട്ടുകളും ഭാഷാപ്രയോഗങ്ങളും, സുറിയാനിപദങ്ങളും, നമ്മുടെ ക്രിസ്തീയ ജീവിതത്തിന് ശക്തി പകരുന്നുണ്ടോ. നമ്മുടെ ആരാധന ലളിതവും, ശക്തവും, ആകണം. അത് സൗഖ്യത്തിനും മാനസാന്തരത്തിനും, വളർച്ചയ്ക്കും ഉതകുന്നവയായിരിക്കണം. അത് കുട്ടികൾ മുതൽ പ്രായമായവർവരെ എല്ലാവർക്കും അനുഭവപൂർണ്ണമായിരിക്കണം.

**കക്ഷിവഴക്ക് തുടങ്ങിയിട്ട് ഒരു നൂറ്റാണ്ട് ആകുവാൻ പോകുന്നു. റോയൽ കോടതി മുതൽ സുപ്രീം കോടതിവരെ നാം കയറിയിറങ്ങി. എന്നിട്ട് നമുക്ക് എന്ത് കിട്ടി. ഇതിനുവേണ്ടി ഇരുപക്ഷത്തും കോടികൾ ചിലവായി. എന്നിട്ടും പ്രശ്നം പരിഹരിക്കാതെ കിടക്കുന്നു. ഒരുപറ്റം തീവ്രവാദികൾ എന്ത് വിലകൊടുത്തും ഈ സഭയെ നശിപ്പിക്കാതെ അടങ്ങുകയില്ല എന്ന് പ്രതിജ്ഞ ചെയ്തതു പോലെ തോന്നുന്നു.**

കക്ഷിവഴക്ക് തുടങ്ങിയിട്ട് ഒരു നൂറ്റാണ്ട് ആകുവാൻ പോകുന്നു. റോയൽ കോടതി മുതൽ സുപ്രീം കോടതിവരെ നാം കയറിയിറങ്ങി. എന്നിട്ട് നമുക്ക് എന്ത് കിട്ടി. ഇതിനു വേണ്ടി ഇരുപക്ഷത്തും കോടികൾ ചിലവായി. എന്നിട്ടും പ്രശ്നം പരിഹരിക്കാതെ കിടക്കുന്നു. ഒരുപറ്റം തീവ്രവാദികൾ എന്ത് വിലകൊടുത്തും ഈ സഭയെ നശിപ്പിക്കാതെ അടങ്ങുകയില്ല എന്ന് പ്രതിജ്ഞ ചെയ്തതു പോലെ തോന്നുന്നു. അവരെ മാറ്റി നിർത്തി, നമ്മളുമായി ഐക്യത്തിൽ പോകുവാൻ ആഗ്രഹിക്കുന്ന പാത്രിയർക്കീസുകാരുമായി ഒന്നിച്ച് പോകുവാനും, അവരെ ശത്രുക്കളായി കാണാതെ മലങ്കരസഭയുടെ യോജിപ്പിനും പരിശുദ്ധ കാതോലിക്കാ ബാവായുടെ ആത്മീയവും ഭൗതികവും ആയ അധികാരത്തിനും, പദവിക്കും കോട്ടം തട്ടാത്ത വിട്ടുവീഴ്ചയിലൂടെയും പ്രശ്നം പരിഹരിക്കണം. തോമാശ്ലീഹായുടെ സിംഹാസനവും, അപ്പോസ്തോലിക പിന്തുടർച്ചയും അടിയറവയ്ക്കരുത്. വേണമെങ്കിൽ നമ്മുടെ സഭയുടെ ഒരു പ്രതിനിധിസംഘത്തെ അന്ത്യോഖ്യയിൽ അയച്ച് പരസ്പരചർച്ച നടത്തുന്നതുകൊണ്ടും പ്രയോജനം ചെയ്യും. ഒരു തരത്തിലും ഭാരതസഭയുടെ അധികാരം പണയംവെച്ച് യോജിപ്പ് വേണ്ട.

നമ്മുടെ സഭയിൽ ഏറ്റവും ആവശ്യമായത് ധ്യാനകേന്ദ്രങ്ങൾ ആണ്. ജീവിതപ്രശ്നങ്ങളിലും, പൈശാചിക–രോഗബന്ധനങ്ങളിലും അലയുന്ന മനുഷ്യന് ആശ്വാസവും സൗഖ്യവും പ്രദാനം ചെയ്യാനാണല്ലോ യേശുവന്നത്. അതുകൊണ്ട് ഓർത്തഡോക്സ് സഭയുടെ പാരമ്പര്യത്തിനും ദർശന

# വി.ഡി. സാമുവൽ പുനാ.

നമ്മുടെ ആരാധനയിൽ തുടക്കം മുതൽ ഒടുക്കംവരെ സ്തുതിയും, സ്തോത്രവും, യാചനയും അപേക്ഷകളും, പ്രാർത്ഥനകളും കൊണ്ട് നിറഞ്ഞിരിക്കുന്നു. ഈ ആരാധനകളെ അതിന്റെ പൂർണ്ണമായ അർത്ഥത്തിലും വ്യാപ്തിയിലും അനുഭവിച്ചറിയുമ്പോൾ അതിന് മാധുര്യം ഉണ്ടാകുന്നു. എന്നാൽ, ഈ ആരാധന ചൊല്ലിത്തീർക്കലായി പരിണമിക്കുമ്പോൾ അതിന്റെ ദൈർഘ്യം കുറയ്ക്കേണ്ടത് ആവശ്യമാണ് എന്ന് പറയേണ്ടിയിരിക്കുന്നു.

പെസഹാവ്യാഴാഴ്ചയും, ക്രിസ്തുമസ്സിന്റെ രാത്രിയിലും ഉള്ള 2 മണിക്കൂർ രാത്രി പ്രാർത്ഥന 10% ആളുകൾപോലും കേൾക്കുന്നില്ല, ഗ്രഹിക്കുന്നില്ല. കൂടുതൽ ആൾക്കാരും പള്ളിയിലാണെങ്കിൽപോലും ഉറക്കത്തിലാണ്. ഈ പ്രാർത്ഥനകൾ അച്ചനും ശുശ്രൂഷക്കാർക്കും മാത്രമായിത്തീർന്നിരിക്കുകയാണ്.

പെന്തിക്കോസ്തി ഞായറാഴ്ചയിലെ 3 ശുശ്രൂഷകൾ ത്രിത്വത്തിന്റെ ബഹുമാനാർത്ഥം ഒന്നിച്ചാകുന്നതിൽ എന്താണ് തെറ്റ്. മേല്പറഞ്ഞ ആരാധനകളിലെ കാതലായ ഭാഗങ്ങളെ ഉൾക്കൊള്ളിച്ച് സൂക്ഷ്മപരിശോധന നടത്തി അവയെ ലഘൂകരിച്ച് സഭാമക്കൾ ഒന്നുചേർന്നാരാധിക്കത്തക്കവിധത്തിൽ ലളിതവും മനോഹരവുമാക്കാൻ ശ്രമിക്കണം.

“ആരാധന എന്നത് നമ്മുടെ ചിന്തകളെയും, മനസ്സിനെയും ശരീരത്തെയും ഒരുപോലെ ദൈവത്തിലർപ്പിച്ച് പ്രാർത്ഥിക്കുന്ന ഒരവസരമായിത്തീരണം.”

നിയമങ്ങൾ:– നമ്മുടെ നിയമങ്ങൾ സഭയിലെ ആളുകൾക്ക് തങ്ങാനാവാത്ത ഭാരമായിരിക്കുന്നു.

സഭയിലെ എല്ലാ പള്ളികളിലും ഭീമമായ പിരിവുകൾ കൊടുക്കാൻ ആളുകൾ നിർബന്ധിതരാകുന്നു. തന്മൂലം പലരും പള്ളിയിൽനിന്ന് മാറിപ്പോകുന്നു. ആതുരസേവനരംഗത്ത് നാം ഒട്ടുവളരെ നേട്ടങ്ങൾ കൈവരിച്ചു എങ്കിലും സ്വന്തം ഇടവകയിലെ ആളുകളുടെ ദുഃഖത്തിലും പ്രയാസത്തിലും പങ്കുചേരാതെ നാം മാറിനില്ക്കുന്നു. കർക്കശമായ നിയമങ്ങളെ മുറുകെപ്പിടിച്ച് നാം ജീവിക്കുകയാണ് എന്ന് പറയേണ്ടിയിരിക്കുന്നു.

ദൈവവചനം മാധുര്യമുള്ളവയാണ്. അവയെ വിളമ്പിക്കൊടുക്കുന്നവർ ഉപയോഗിക്കുന്ന ശൈലി ഒരുവനെ ആകർഷിക്കുന്നെങ്കിൽ ചിലപ്പോൾ അവൻ അതിന്റെ പിന്നാലെ പോകുന്നു. ശരിയായ വിശ്വാസത്തെപ്പറ്റി അറിവില്ലാത്തവരാണ് ഇങ്ങനെ പോകുന്നത്.

കാണാതെ പോയ ആടിനെ തിരയുന്ന ഇടയനെപ്പോലെ നമ്മിൽനിന്ന് വേർപെട്ടു പോകുന്നവരെ തിരികെ കൊണ്ടുവരാൻ നാം ശ്രമിക്കണം. സഭാജീവിതം അനുഭവയാഥാർത്ഥ്യമാകണം. അരൂപിയായ ദൈവത്തിന്റെ അനർഗ്ഗളമായ കൃപകൾ നമ്മുടെ സഭയിൽനിന്ന് അനുഭവിച്ചറിയാൻ നാം വഴിയൊരുക്കണം. ○

---

ത്തിനും യോജിക്കുന്ന ധ്യാനകേന്ദ്രങ്ങളും, പ്രാർത്ഥനാപ്രസ്ഥാനങ്ങളും തുടങ്ങുകയും വളർത്തുകയും വേണം. അബോർഷൻ, മദ്യപാനം, ലഹരി–മയക്കുമരുന്നുകൾ, വർദ്ധിച്ച് വരുന്ന അധാർമ്മികപ്രവണതകൾ, വിവാഹമോചനം, ആത്മഹത്യ, ലൈംഗിക അരാജകത്വം, തീവ്രവാദം, കൊലപാതകം, തൊഴിലില്ലായ്മ, ദാരിദ്ര്യം സാമ്പത്തികാരക്ഷിതാവസ്ഥ, പുത്തൻ സാമ്പത്തിക പരിഷ്കാരങ്ങളും ജീവിത വീക്ഷണവും മൂലം സമൂഹത്തിലുണ്ടായ ഉച്ചനീചത്വങ്ങൾ, ഇവയെ നാം കണ്ടില്ലെന്ന് നടിക്കരുത്. അതുപോലെ സ്വർണ്ണത്തിനും പട്ടിനും കൊടുക്കുന്ന അമിത പ്രാധാന്യംമൂലം അനേകം പാവപ്പെട്ട കുടുംബങ്ങളിലെ യുവതി–യുവാക്കൾ കല്യാണപ്രായം കഴിഞ്ഞിട്ടും വിവാഹം നടത്തുവാൻ സാധിക്കാതെ നില്ക്കുന്നു.

വളരെ യാഥാസ്ഥിതമായ സഭകൾപോലും സുവിശേഷ പ്രഘോഷണങ്ങൾക്കും മിഷൻപ്രവർത്തനങ്ങൾക്കും പ്രാധാന്യം കൊടുത്തിട്ടും നമ്മുടെ സഭയുടെ അജൻഡയിൽ ഇതിനൊന്നും വലിയ പ്രാധാന്യം കൊടുത്ത് കാണുന്നില്ല. അതുകൊണ്ട് ഈ രംഗത്ത് പ്രവർത്തിക്കുന്ന ത്യാഗശീലരായ വ്യക്തികളെ അവാർഡുകൾ നല്കിയും പ്രോത്സാഹനം നല്കിയും സഭാവ്യത്യാസമില്ലാതെ ആദരിക്കുവാൻ നാം തയ്യാറാകണം.

ഗോവയിലെ അൽവാരിസ് മെത്രാനോട് എത്ര വലിയ നന്ദികേടാണ് നാം ചെയ്തത്. സഭയുടെ വളർച്ചയ്ക്കുവേണ്ടി അവസാനംവരെ പോരാടിയ ആ വിശുദ്ധനെ ആദരിക്കാനും, അദ്ദേഹത്തിന്റെ പേരിൽ സ്മാരകങ്ങളോ, പ്രസ്ഥാനങ്ങളോ തുടങ്ങുവാനും നാം തയ്യാറാകണം. പുതിയ തലമുറയെ ഇങ്ങനെയുള്ള വിശുദ്ധന്മാരെപ്പറ്റി പഠിപ്പിക്കുവാനും അറിവ് പകർന്ന് കൊടുക്കാനും തയ്യാറാകണം. ○

വീക്ഷണവേദി

# വിവാഹം ഞായറാഴ്ചതന്നെ നല്ലത്

*പി.ഒ. ജോസഫ് അന്തേരി*

വിവാഹം ഞായറാഴ്ചകളിൽ നടത്താതിരിക്കുക എന്ന് ശ്രീ. ജേക്കബ് സൂചിപ്പിച്ചിരുന്നല്ലോ. എന്റെ വ്യക്തിപരമായ അഭിപ്രായത്തിലും ഇന്നത്തെ സാഹചര്യത്തിലും ഞാൻ അത്രമാത്രം യോജിക്കുന്നില്ല. കാരണം, ദൈവീകമായ നിയമങ്ങൾ ഒന്നും തന്നെയും മനുഷ്യന് ഭാരമുള്ള നുകങ്ങളായി തീരരുത്. ശാപതിനെ ശുദ്ധീകരിക്കുക എന്ന ദൈവകല്പനയെ പരീശന്മാർ ഏതാണ്ട് 600-ൽപരം നിയമങ്ങളാക്കി മാറ്റി ആളുകളെ കഷ്ടപ്പെടുത്തി. അതുകൊണ്ടാണ് യേശുതമ്പുരാൻ, മനുഷ്യൻ ശബത്ത് നിമിത്തമല്ല, ശബത്ത് മനുഷ്യൻ നിമിത്തമത്രെ ഉണ്ടായത് എന്ന് തിരുത്തിപഠിപ്പിച്ചതും അദ്ദേഹത്തിന്റെ അത്ഭുതപ്രവർത്തികളിൽ 7 എണ്ണം ശാബതിൽ ചെയ്തതും ദൈവീകനിയമങ്ങൾക്ക് സാഹചര്യം അനുസരിച്ചാണ് പ്രാധാന്യം കൊടുക്കേണ്ടത്, അല്ലായിരുന്നെങ്കിൽ ലോത്തിന്റെ പെൺമക്കളെ ദൈവം ശിക്ഷിക്കുമായിരുന്നു.

പഴയ കാലങ്ങളിൽ സാധാരണ ഗതിയിൽ ഒരു ഏഴെട്ടു മൈൽ ദൂരത്തിൽ കൂടുതൽ പോയി ആരും വിവാഹം നടത്താറില്ലായിരുന്നു. അതുപോലെതന്നെ സദ്യയും മറ്റു ക്രമീകരണങ്ങളും അതാതു പ്രാർത്ഥനായോഗക്കാരും ബന്ധുക്കളും ചേർന്നു, പെണ്ണിന്റെയോ ചെറുക്കന്റെയോ വീട്ടിൽ പന്തലും മറ്റും കെട്ടി ഭംഗിയായി നടത്തികൊടുക്കുന്ന പതിവായിരുന്നല്ലോ. ഇന്നാണെങ്കിൽ ബന്ധുക്കളുമില്ല, പ്രാർത്ഥനക്കാരുമില്ല യാതൊന്നുമില്ല. സ്വീകരണങ്ങൾ എല്ലാം വലിയ കല്യാണമണ്ഡപങ്ങളിൽ. അതുപോലെതന്നെ പെണ്ണ് അമേരിക്കയിലാണെങ്കിൽ, ചെറുക്കൻ കുവൈറ്റിൽ. പെണ്ണിന്റെ വീട്ടുകാർ മദ്രാസിലാണെങ്കിൽ ചെറുക്കന്റെ വീട്ടുകാർ ബോംബെയിൽ. ചെറുക്കന് അവധിയും ടിക്കറ്റും കിട്ടിയാൽ, പെണ്ണിന് അവധി കിട്ടുന്നില്ല അല്ലെങ്കിൽ ടിക്കറ്റ് കിട്ടുന്നില്ല. ഭാഗ്യത്തിന് ഇതെല്ലാം ഒത്തുവന്നാലും, ആഗ്രഹിക്കുന്ന ദിവസത്തേയ്ക്കു ഹാൾ കിട്ടുന്നില്ല. (പട്ടണങ്ങളിലും മറ്റും കുറഞ്ഞത് മൂന്ന് മാസം മുമ്പായിട്ടെങ്കിലും ഹാൾ ബുക്ക് ചെയ്യണം) ചില സന്ദർഭങ്ങളിൽ വിവാഹം കഴിഞ്ഞ് രണ്ടോ മൂന്നോ ദിവസത്തിനുള്ളിൽ വധൂവരന്മാർക്ക് ജോലിസ്ഥലങ്ങളിലേക്ക് തിരികെപോകേണ്ടിയിരിക്കുന്നു. ഇങ്ങനെ അനവധി പ്രശ്നങ്ങളാണ്. ഇതെല്ലാം കണക്കിലെടുത്തുവരുമ്പോൾ, ചിലപ്പോൾ ഞായറാഴ്ച ഒരു ദിവസമായിരിക്കും സൗകര്യമായി കിട്ടുന്നത്. കൂടാതെ അതിഥികൾക്ക് വിവാഹത്തിൽ സംബന്ധിക്കാനും കൂടുതൽ സൗകര്യം ഞായറാഴ്ചയാണ്.

ഇങ്ങനെ പല പല പ്രശ്നങ്ങളുള്ള ഇന്നത്തെ സാഹചര്യത്തിൽ ഞായറാഴ്ചദിവസങ്ങളിൽ വിവാഹം നടത്താൻ ഉള്ള അനുവാദം തുടർന്നുപോകുന്നതുതന്നെയായിരിക്കും കൂടുതൽ ഉത്തമം. അല്ലാത്തപക്ഷം വെറുതെ ആൾക്കാരെ കോട്ടയത്തേയ്ക്ക് ഓടിച്ച് പ. ബാവാ തിരുമേനിയേയും ശല്യപ്പെടുത്തേണ്ടിവരും. ○

# പ്രേമത്തിൽനിന്ന് പിന്മാറിയാൽ അത് വഞ്ചനയാകില്ലേ

**ഫാ. ഒ. തോമസ്**

**ചോദ്യം** *പ്രീഡിഗ്രി രണ്ടാംവർഷം പഠിക്കുന്ന ഞങ്ങൾ അഞ്ചുപേർ അടുത്ത കൂട്ടുകാരികളാണ്. M.G.O.C.S.M. ലുമൊക്കെ ഞങ്ങൾ ആക്റ്റീവ് ആണ്. ഞങ്ങളുടെ ഈ ഒരുമകൊണ്ടാവാം ആൺകുട്ടികളോട് ഇടപെടുന്നതിലും വർത്തമാനം പറയുന്നതിലുമൊന്നും ഞങ്ങൾക്ക് സങ്കോചം ഇല്ല. ആ കൂട്ടത്തിൽ, ഞങ്ങളിൽ രണ്ടുപേർക്ക് ഓരോ ആൺകുട്ടികളോട് പ്രത്യേകം അടുപ്പം ഉണ്ടായി. ആദ്യം അത്ര ഗൗരവമായി വിചാരിച്ചില്ലെങ്കിലും ഇപ്പോൾ അവർ വാക്കുകൊടുത്തുപോയി എന്നമട്ടിലാണ്. വീട്ടുകാരുമൊന്നും ഇത് അംഗീകരിക്കയില്ലെന്ന് ഞങ്ങൾക്കറിയാം. അതിൽനിന്ന് പിൻതിരിയണമെന്നുണ്ടെങ്കിലും അങ്ങനെ വന്നാൽ അത് ഒരു വഞ്ചനയല്ലേ എന്നാണ് അവരുടെ ചോദ്യം. എങ്ങനെ തൃപ്തികരമായ ഒരു മറുപടികൊടുത്ത് കൂട്ടുകാരികളെ രക്ഷിക്കാം.*

*സുമ, മാവേലിക്കര, ബിഷപ്പ് മൂർകോളജ്*

**ഉത്തരം** ഈ ചോദ്യം വായിച്ചപ്പോൾ കേട്ടുമറന്ന പഴയ ഒരു കഥ ഓർത്തുപോയി. രണ്ട് ആത്മമിത്രങ്ങൾ, കളവായിരുന്നു അവരുടെ ജോലി. കൊള്ളമുതൽ പങ്കിട്ടപ്പോൾ ഒരാൾ മറ്റെയാളെ കളിപ്പിച്ചു. ഒടുവിൽ അയാൾക്ക് പശ്ചാത്താപം ഉണ്ടായിട്ട് അധികം പറ്റിയത് തിരികെ കൊടുത്ത് പൂർവ്വാധികം നല്ല സുഹൃത്തുക്കളായി തങ്ങളുടെ തൊഴിൽ പിൻതുടർന്നു എന്നാണ് കഥാസാരം. കൂട്ടുകാരനെ വഞ്ചിച്ചതിൽ പശ്ചാത്താപം ഉണ്ടായതല്ലാതെ തങ്ങളുടെ തൊഴിൽ തിന്മയാണെന്നുള്ള ബോദ്ധ്യം ഉണ്ടായില്ല. അതിൽനിന്ന് പിന്മാറിയതുമില്ല. നിങ്ങളുടെ കൂട്ടുകാരുടെ മനസ്സ് ഇതുപോലെ തന്നെയാണ്. 16–17 വയസ്സു പ്രായം നമ്മുടെ സമൂഹത്തിൽ ഇപ്പോൾ വിവാഹ പ്രായമല്ല, പ്രത്യേകിച്ചും പഠിക്കുന്നവർക്ക്. മാതാപിതാക്കളും സമൂഹവുമുള്ളപ്പോൾ നിങ്ങളിൽനിന്നും പ്രതീക്ഷിക്കുന്നത് നിങ്ങളെ ഏല്പിച്ച ജോലി ആത്മാർത്ഥതയോടെ, ചുമതലയോടെ നിർവഹിക്കുക എന്നുള്ളതാണ്. അതിൽ വരുത്തിയ കൃത്യവിലോപമാണ് ഏറ്റവും വലിയ വഞ്ചന. നിങ്ങളുടെ സുഹൃത്തുക്കളോടും മാതാപിതാക്കളോടും, സമൂഹത്തോടും ചെയ്യുന്ന വഞ്ചനയിൽനിന്ന് നിങ്ങൾ പിൻതിരിയാമെങ്കിൽ, കൗമാരപ്രായത്തിലെ പ്രേമത്തോടും വിടപറയുന്നത് വഞ്ചനയല്ലെന്ന് ബോദ്ധ്യമാകും.

**കൂട്ടുകാരികൾ, ഇപ്പോൾ പിൻതിരിയുന്നതാണ് അവരുടെ ഭാവിജീവിതത്തിന് നല്ലത്. പ്രേമത്തിൽനിന്ന് പിൻവാങ്ങുന്നത് വഞ്ചനയല്ല. പഠിക്കാൻ വിട്ട നിങ്ങൾ അതിൽനിന്ന് വ്യതിചലിച്ചുപോകുന്നതാണ് ഏറ്റവും വലിയ വഞ്ചന.**

യൗവനം ആദർശത്തിന്റെ ഒരു കാലഘട്ടമാണെന്നുകൂടി സമ്മതിക്കുന്നു. എന്നാൽ, പ്രേമത്തിന്റെ കാര്യത്തിലല്ലാതെ കാര്യമായി ഈ ആദർശം നിങ്ങളുടെ കൂട്ടുകാർ പാലിക്കുന്നുണ്ടോ എന്ന് പരിശോധിക്കുന്നതുകൊള്ളാം. ആദർശം പ്രസംഗിക്കുന്ന അനേകം യുവാക്കൾ തങ്ങളുടെ സ്വന്തം കാര്യം വരുമ്പോൾ അതെല്ലാം മാറ്റിവെക്കുന്നതു കാണാം. കോഴയ്ക്കെതിരായി പ്രസംഗിക്കുകയും കോഴകൊടുത്ത് കോളേജു പ്രവേശനമോ ജോലിയോ തരപ്പെടുത്തുവാൻ യൗവനക്കാർക്കു മടിയൊന്നുമില്ല. ആദർശങ്ങളെ തങ്ങൾക്കനുകൂലമായി വ്യാഖ്യാനിക്കുകയാണ് മിക്ക യൗവനക്കാരും ചെയ്യുന്നത്. അതിനപവാദമായി ചുരുക്കം പേർ കണ്ടേക്കാം. പ്രേമം സുന്ദരമായ അനുഭൂതി നല്കുന്ന ഒന്നാണ്. അതിനോടു ചേർന്നു കൊച്ചുകൊച്ചു പിണക്കങ്ങളും പരിഭവങ്ങളുമെല്ലാം അനുഭൂതി വർദ്ധിപ്പിക്കുകയേയുള്ളു. വൈകാരിയ സന്തുഷ്ടി നല്കുന്ന പ്രവൃത്തിയിൽനിന്ന് പിൻതിരിയുന്നത് അത്ര എളുപ്പമല്ല. ഈ വൈമനസ്യത്തിന് ഒരു ആദർശത്തിന്റെ മുഖംമൂടി ഇട്ടേ മതിയാകൂ. അതുകൊണ്ടാണ് പ്രേമത്തിൽനിന്ന് പിൻതിരിയുന്നത് വഞ്ചനയല്ലേ എന്ന് ചോദിച്ചുപോകുന്നത്. പ്രീഡിഗ്രിയ്ക്കു പഠിക്കുന്ന നിങ്ങളുടെ സ്നേഹിതരെ ഈ പ്രേമം ഒരിടത്തും കൊണ്ടുചെന്നെത്തിക്കുകയില്ല. തൽക്കാലം ചില അനുഭൂതികൾ ലഭിക്കുന്നതല്ലാതെ, ജീവിതം ഒരു പരിധിവരെ നിരീക്ഷണപരീക്ഷണങ്ങളും കൂടിച്ചേർന്നതാണ്. അതിൽനിന്ന് പാഠം പഠിക്കുകയാണ് വേണ്ടത്. കൂട്ടുകാരികൾ, ഇപ്പോൾ പിൻതിരിയുന്നതാണ് അവരുടെ ഭാവിജീവിതത്തിന് നല്ലത്. പ്രേമത്തിൽനിന്ന് പിൻവാങ്ങുന്നത് വഞ്ചനയല്ല. പഠിക്കാൻ വിട്ട നിങ്ങൾ അതിൽനിന്ന് വ്യതിചലിച്ചുപോകുന്നതാണ് ഏറ്റവും വലിയ വഞ്ചന. ആ വഞ്ചനയെക്കുറിച്ച് ബോദ്ധ്യമുണ്ടായാൽ മറ്റേതും വഞ്ചനയല്ലെന്നു മാത്രമല്ല, അതാണ് ശരി എന്ന് ബോദ്ധ്യമാകും. ഭാവി ഭർത്താക്കന്മാരെ കണ്ടുപിടിക്കാനാണ് മാതാപിതാക്കൾ അവരെ കോളേജിൽ പഠിക്കാൻ അയച്ചതെങ്കിൽ ഈ പറഞ്ഞതെല്ലാം ഞാൻ പിൻവലിച്ചിരിക്കുന്നു എന്നുകൂടി അവരെ അറിയിക്കുമല്ലോ. ○

## ഗുഡ്ഷെഫേർഡ് ജൂണിയർ കോളജ്, തെങ്ങണ, ചങ്ങനാശ്ശേരി




**പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.**

മാനേജർ ബേബി ഫിലിപ്പ്, വൈസ് പ്രിൻസിപ്പൽ പ്രൊഫ. സഖറിയ ദാനിയേൽ, ബസേലിയോസ് കോളജ് പ്രിൻസിപ്പൽ പ്രൊഫ. പി.സി. ഏലിയാസ്, എൻ.എസ്.എസ്. ജന: സെക്രട്ടറി പി.കെ. നാരായണ പണിക്കർ, വികാരി ജനറൽ ഫാ. ജോസ് കൊട്ടാരം, പ്രിൻസിപ്പൽ ഫാ. പ്രൊഫ. കെ.വി. പൗലുസ്, ട്രസ്റ്റി ജോൺ ഉമ്മൻ എന്നിവർ.

10 വർഷം മുമ്പ് മോണ്ടിസോറിസിസ്റ്റത്തിൽ ആരംഭിച്ച സ്കൂളിൽ ഗേൾസ്, ബോയിസ് ഹോസ്റ്റൽ, ബസ്സ്, എൻട്രൻസ് കോച്ചിംഗ് സൗകര്യങ്ങളുണ്ട്. CBSE പത്താം ക്ലാസ്സിൽ എല്ലാവരും ഫസ്റ്റ് ക്ലാസ്സിൽ (15 ഡിസ്റ്റിംഗ്ഷൻ) ജയിച്ച് മെഡൽ നേടി. ഫോൺ: 473732.



# കാട്ടുപുഷ്പം

**വെള്ളിക്കോൾ**

വേലക്കാരിയുടെ വേല. അതൊരു വലതന്നെ. ഏതു കൊച്ചമ്മയും അതിൽ വീണുപോകും. പരിവം പാർത്ത് ചൊറിയുമ്പോൾ പാടവമുണ്ടെങ്കിൽ പിന്നീട് അതൊരു പരുവുമായേക്കും. കഴിവുകൂകിത്തെളിയിക്കുന്ന കൊച്ചമ്മമാർ ഈ കടമ്പയിൽ കാലുടക്കി വീണ് പോറലേക്കും. അതിന്റെ ആഴം അറിഞ്ഞുവരുമ്പോഴേയ്ക്കും അവൾ മറ്റൊരു അടുക്കളയിൽ എത്തിയിരിക്കും. മേനി പറയുന്നവളെ ഏതു കൊച്ചമ്മയാണ് അടുത്തിരുത്താത്തത്? അടുക്കുംതോറും അടിപ്പിക്കാനും അവർക്കു പാടവമുണ്ട്. കൊച്ചമ്മയുടെ എതിർഗ്രൂപ്പിന്റെ നീക്കങ്ങൾ തേടിപ്പിടിച്ച് അഡ്വാൻസായി അവതരിപ്പിക്കും. 'വനിത' വായിക്കുന്ന കൊച്ചമ്മയുടെ കാല്ക്കൽ ഇരുന്ന് രണ്ടുപേരുടേയും വിശ്രമം. വേലക്കാരിക്ക് പലതിന്റെയും വിത്ത് വിതറുവാനുള്ള അവസരവും.

വേലക്കാരിയുടെ വേലയേക്കാൾ കഠിനമാണ് അവളെ ഏർപ്പാടാക്കിത്തരുന്ന ഏജന്റിന്റെ മാർക്കറ്റിംഗ് വിനോദം. ഒരിടത്ത് ഒരുത്തി ഏറെക്കുറെ ഇണങ്ങിയും പിണങ്ങിയും ഉറച്ചു എന്നാകുമ്പോൾ അവൻ അവളെ പറിച്ചുനടും. ഓണം, ക്രിസ്തുമസ്സ് അതിനവസരങ്ങൾ. 'അമ്മയ്ക്ക് പെട്ടെന്നു വന്ന അസുഖം', മറ്റവസരം. അതുവരെയുള്ള കണക്കു തീർത്തും അവസരത്തിനൊത്തു പ്രത്യേകിച്ച് കൊടുത്തു കഴിയുമ്പോൾ തിരിച്ചുവരവ് ഉറപ്പിക്കാനെന്നവണ്ണം അടുത്ത മാസത്തിന്റെ പകുതി മുൻകൂർ ചോദിക്കും. പോക്കുവരവിന്റെ ചെലവ് പതിവുപോലെ. അല്പംകൂടി കൂട്ടിത്തരണമെന്നുള്ള അപേക്ഷ ഒരു കൊളുത്തായി ഇട്ടേച്ചുപോകും. അതുവേണ്ടി വരികയില്ല. സേവനം മറ്റൊരു അടുക്കളയിലായിരിക്കും. സംഭവാമീ യുഗേ, യുഗേ.

അടുക്കളയിൽനിന്ന് അടുപ്പ് മാറുന്നതുകൊണ്ടും ആധുനിക ഉപകരണങ്ങൾ കുക്കിംഗ് പ്രോസസിലേയ്ക്ക് കടന്നതിനാലും വേലക്കാരിയുടെ റോളിന് തളർച്ചയുണ്ട്. എന്നാൽ, അവളെ പാർട്ട്ടൈം പദവിയിലെങ്കിലും വഹിക്കുവാൻ വർക്കിംഗ് വീട്ടമ്മമാർ നിർബന്ധിതരാകുന്നു. ബംഗ്ലാവിലെ കൊച്ചമ്മയ്ക്ക് റെസിഡന്റ് സെർവന്റ് തന്നെ വേണം. അതില്ലെങ്കിൽ മഹിളാമേളത്തിലെ വെടിക്കെട്ടിന് എന്താ വഴിമരുന്ന്? പല സെർവന്റ്സും അയൽ പക്കത്ത് പാചകംചെയ്ത് വീട്ടിൽ വിളമ്പിയതാ കൊച്ചമ്മമാർ ക്ലബ്ബിൽ അവതരിപ്പിക്കുന്നത്. അത് പിന്നീട് 'ലൈൺസ്' ഏറ്റുപിടിക്കും. ആടറിയുമോ അങ്ങാടി വാണിഭം? കൊച്ചമ്മ, കമ്പോളവും.

> **വേലക്കാരിയുടെ വേലയേക്കാൾ കഠിനമാണ് അവളെ ഏർപ്പാടാക്കിത്തരുന്ന ഏജന്റിന്റെ മാർക്കറ്റിംഗ് വിനോദം. ഒരിടത്ത് ഒരുത്തി ഏറെക്കുറെ ഇണങ്ങിയും പിണങ്ങിയും ഉറച്ചു എന്നാകുമ്പോൾ അവൻ അവളെ പറിച്ചുനടും.**

അതുകൊണ്ട് രണ്ടു വാക്കുകളിൽ വേലക്കാരിയെ വിശേഷിപ്പിച്ചൊതുക്കുവാൻ ഒരു വികാരജീവി വ്യഗ്രതകാട്ടുന്നു. വേലക്കാരി ഒരു ചൂണ്ടക്കാരി. a necessary evil. ആ ക്ലാസ്സിലുമുണ്ട് ക്ലാസ്സിക്കുകൾ. ചതിച്ചതോർക്കുമ്പോൾ നാങ്കരണപ്പൊടി വാരി വിതറുവാൻ തോന്നും. ഏറെ ആളുകളെ ചൊറിഞ്ഞിട്ടുള്ളവളും ചൊടിപ്പിച്ചിട്ടുള്ളവളും. അവളും ചൊറിയട്ടെ. ചീറ്റട്ടെ. അടിക്ക് ഒരു തിരിച്ചടി.

എന്നാൽ, ഈയിടെ പരിചയപ്പെട്ട കുശിനിക്കാരിത്തി എന്നെ കുമ്പസാരത്തിനൊരുക്കുന്നു. വൈരാഗ്യം ചാലുമാറുന്നു. കൈ തളരുന്നു. നാവ് നിശ്ശബ്ദമാകുന്നു. അവളുടെ നാമം പോലും ആദരവ് ഉണർത്തുന്നു.

അവളൊരു കാട്ടുപുഷ്പം. പുഷ്പത്തിന്റെ സുവിശേഷത്തിന് നാം കാതോർക്കാറില്ല, സൗന്ദര്യത്തിന് കണ്ണെറിയുമെങ്കിലും അനുഭവസ്ഥർ സാക്ഷിക്കുന്നു. പുഷ്പത്തിന്റെ സുവിശേഷം, മനസ്സിരുത്തിയാൽ മനോരോഗം മാറികിട്ടും. ആശാന്റെ 'വീണപൂവും' പറയുന്നുണ്ടല്ലോ, പലതും. സോളമനും പുഷ്പ ത്തെ പുകഴ്ത്തിയിട്ടുണ്ട്. തോട്ടത്തിൽ നനച്ചു വളർത്തുന്ന പൂവിനേക്കാൾ മനസ്സിന് കുളിരേകുന്നതാണ് കാനന കുസുമങ്ങൾ. നിറങ്ങളുടെ സുഗന്ധകൂട്ടിലാണവ നില്ക്കുന്നത്. സസ്യശ്യാമള കോമള സമൃദ്ധിയിൽ—അന്തരീക്ഷ സംശുദ്ധിയിൽ. ശിരസ്സുയർത്തി പ്രസംഗിക്കുന്നു; ഒരു സുവിശേഷം. പാടുന്നു, ഒരു സങ്കീർ ത്തനം. മധുര പ്രപഞ്ച കൊട്ടാരത്തിൽ കൊഹിനൂർ കണക്കെ പ്രഭ വിതറുന്നു.

അവൾ, അനിത. അധഃകൃത വർഗ്ഗക്കാരി. കാട്ടുപുഷ്പം. പട്ടണത്തിന് കൂട്ടുകിടക്കുന്ന ചേരിയിൽ നിന്നുള്ള

വൾ, പുനക്കാരി. മക്കൾ അവളെ പഠിപ്പിക്കുന്നു. അക്കങ്ങൾ അറിയാം. അക്ഷരങ്ങൾ അത്രയ്ക്കായില്ല. എന്നാലും വിവരക്കേടു വരാറില്ല. വിദ്യാഭ്യാസമല്ലല്ലോ വിവരം. ആ വിവരത്തിന് ശബ്ദത്തേക്കാളേറെ വെളിച്ചമാണുള്ളത്. പെരുമാറ്റത്തിലുടനീളം അതുവെളിവാകും. ശബ്ദിക്കാത്തപ്പോഴാണ് അതേറെ വാചാലമാകുന്നത്. കാന്തി കലർന്ന മുഖം. കവിത ഒഴുകുന്ന കണ്ണുകൾ. മാന്യത മന്ത്രിക്കുന്ന ചുണ്ടുകൾ. ആദ്യനോട്ടത്തിൽ ഇതല്ല ആൾ. അതറിയാനുള്ള വിവേചനശക്തി വേറെ. അതൊരു സുതാര്യത.

അപരിചിതർക്ക് അവളൊരു മൃഗം. കാളയുടെ കഴുത്ത്, മഴക്കാറിന്റെ നിറം. കട്ടിയായ മുഖം. കുതിരയെപ്പോലൊരു നടപ്പ്. സംസാരത്തിൽ പിശുക്ക്. വാചകങ്ങളായുള്ള ചോദ്യങ്ങൾക്ക് മറുപടി, ഒറ്റവാക്ക്. ഉദാ: ഇന്നെന്താ ഭക്ഷണം കഴിക്കാത്തത്? കഴിച്ചിട്ടാണോ പോന്നത്? വേറെ വല്ലതും വേണോ? മൂന്നിനുംകൂടി മറുപടി. ഉപവാസ്. കേൾക്കുന്നവൻ മനസ്സിലാക്കണം; ഇന്ന് വ്രതമാണ്. നുയമ്പാണ്. ഉച്ചവരെയല്ല. ഉച്ചകഴിയുന്ന വൈകുന്നേരം വരെ പട്ടിണി. ഏകാദശി, വാവ്, സംക്രാന്തി പിന്നെ ജന്മദിന നക്ഷത്രനാളുകൾ, പൊതുവായ നുയമ്പുകാലം. എന്നിങ്ങനെ ഒട്ടേറെ നാളുകൾ ഉപവാസദിനങ്ങളാണ്. ഉണ്മയോടൊത്തു വസിക്കുന്നതാണവൾക്ക് ഉപവാസം.

ഇത് കാട്ടുജാതിയുടെ ജീവിതമുറ. സത്യക്രിസ്ത്യാനിയുടെ ഉപവാസനുയമ്പിന്റെ ശബ്ദവും മേളവും കേൾക്കുമ്പോൾ താരതമ്യത്തിനു താല്പര്യമേറുന്നു. അവർക്ക് ചുട് പുറത്തല്ല, അകത്താണ്. നുയമ്പിന്റെ തഴമ്പുള്ള നമുക്ക് ഭക്ഷണത്തിന് പകരം സാധനങ്ങൾ പലതുമാകാം. അവയിലായിരിക്കും ഗുണാംശങ്ങൾ കൂടുതൽ. കാനോൻ എഴുതിയ കാലത്ത് ബാർ എബ്രായ കലോറിയെക്കുറിച്ചു ഓർത്തു കാണുകയില്ല. അനിതയുടെ ഭക്ഷണച്ചിട്ടയിൽ നുയമ്പിൽ വർജ്ജിക്കേണ്ടതിന് പകരക്കാരില്ല. അവയെക്കുറിച്ച് അറിവുമില്ല. നുയമ്പിനെക്കുറിച്ച് ആകെ അറിയുന്നത്, ഗുരുത്വമുള്ള ഭക്ഷണവും സുഖവും കുറയണമെന്ന് മാത്രമാണ്. വായന വശമില്ലാത്തവർക്ക് പ്രാർത്ഥന എളുപ്പമാണ്. ശുദ്ധവുമാണ്. അനിതേ, ഈ അജ്ഞത നിന്നെ നയിക്കട്ടെ. നിന്റെ ജ്ഞാനത്തിനിതുമതി. ഈ

**അനിതയുടെ ഭക്ഷണച്ചിട്ടയിൽ നുയമ്പിൽ വർജ്ജിക്കേണ്ടതിന് പകരക്കാരില്ല. അവയെക്കുറിച്ച് അറിവുമില്ല. നുയമ്പിനെക്കുറിച്ച് ആകെ അറിയുന്നത്, ഗുരുത്വമുള്ള ഭക്ഷണവും സുഖവും കുറയണമെന്ന് മാത്രമാണ്. വായന വശമില്ലാത്തവർക്ക് പ്രാർത്ഥന എളുപ്പമാണ്.**

ഹിഡൻ സ്പിരിചാലിറ്റി. ആ ലളിതവ്യക്തിത്വം പഠനവിധേയമാക്കുമ്പോഴാണ് അതിലൊരു വിശിഷ്ട ത്രിത്വം ഉൾക്കൊണ്ടിരിക്കുന്നത് വെളിവാകുന്നത്. 1. ലാളിത്യം: വീട് - പത്തടിപൊക്കം. തറവിസ്തീർണ്ണം ഒരു ക്ലാസ്സുമുറിയുടേത്. അതിൽ രണ്ടുമുറി. ഒന്നടുക്കള, അതിഥികൾക്ക് കോലിറയം. ചാണകം മെഴുകിയ മുറികൾ. ഭക്ഷണം. ഫുൾകോഴ്സ്. ചപ്പാത്തി രണ്ട്. അല്പം ദാളും ഇലക്കറിയും. ബസ്റ്റ്. വസ്ത്രം - സാദാ. സദാ ശുചിത്വം. അലക്കിക്കുളി നിത്യം. വിനയത്തിന്റെ തിലകച്ചാർത്ത്. ആരാധന അവിടെ വിരുന്നുവരവല്ല. നടുമുറ്റത്തെ തുളസിത്തറ എന്നും സജീവം. ആദിവാസിക്ക് ആനന്ദം.

2. കൃത്യനിഷ്ഠ: കൈയിൽ വാച്ചില്ല. വീട്ടിലും തഥൈവ. കാണിച്ചുകൊടുത്താലും ഗ്രഹിക്കാനൊക്കുകയില്ല. എന്നാൽ, പിഴയ്ക്കാതെ ഗണിക്കാനറിയാം. വീട്ടുവേലയ്ക്കുള്ള അവളുടെ വരവും പോക്കും നോക്കി വാച്ച് കറക്ട് ചെയ്യാം. അവൾ അടുക്കള സൂക്ഷിക്കുന്നതു കണ്ടാൽ ഹോംസയൻസ് കൊച്ചമ്മമാർ ദക്ഷിണവെച്ച് ശിഷ്യപ്പെടേണ്ടിവരും. കുടവയ്ക്കുന്നിടത്ത് വടിവയ്ക്കാത്ത വല്യപ്പന്റെ കൊച്ചുമോൾ അവൾക്കൊരു സർട്ടിഫിക്കറ്റെഴുതി: നീറ്റ്, ടൈഡി, ടൈംലി വന്നുപോയാൽ അത് വായിച്ചറിയാം.

3. വിശ്വസ്തത: വീടിന്റെ ഒരു താക്കോൽ അനിതയുടെ പേഴ്സിലാണ്. രാവിലെ വൈകി ഇറങ്ങുന്നത് അവളാണ്. അവളാണ് വൈകുന്നേരം ആദ്യം വരുന്നത്. മകൾക്ക് കൂട്ടിരിക്കാൻ. ആ ഉറപ്പിന് കാലം കഴിയുന്തോറും മുറുക്കമേറുന്നു.

അനിതേ, നീയെന്തേ കാട്ടുപുഷ്പമായത്? പണ്ടു പഠിച്ച കവിത ഓർത്തുപോകുന്നു. തോമസ് ഗ്രേയുടെ വിലാപകാവ്യം. ശവക്കോട്ടയെ അപഗ്രഥിച്ചുകൊണ്ടെഴുതിയത്. കാട്ടിലും കടലിലും ശവക്കോട്ടയിലും അറിയപ്പെടാത്ത കനകമണികൾ കിടക്കുന്നു. ചേരിയിലും

മുപ്പതുവർഷം വാദ്ധ്യാർ പണി എടുത്ത ഇവൻ പഠിക്കാനെങ്ങും പോകാത്ത നിന്നെ ഗുരുവായി നമിക്കുന്നു. അനുഗ്രഹിച്ചാലും.

# കർത്താവിനുണ്ടായ പരീക്ഷകൾ സംഭവിച്ചതോ?

**ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ**

*കർത്താവിനുണ്ടായ പരീക്ഷകൾ (മത്തായി 4:1-11, മർക്കോ. 1:12-13, ലൂക്കോസ്. 4:1-13) സംഭവിച്ചതോ അതോ സങ്കല്പകഥയോ?*

***ജോൺ റ്റി.വി., ന്യൂഡൽഹി***

സംഭവിച്ചത് തന്നെയാണ്. എന്നാൽ, പല ആധുനിക വേദപണ്ഡിതന്മാരും പ്രത്യേകിച്ച് പാശ്ചാത്യ പണ്ഡിതന്മാർ ഇത് അംഗീകരിക്കുന്നില്ല. കെട്ടുകഥയായി കരുതുന്നു. ഇതിന് അവർ ചൂണ്ടിക്കാണിക്കുന്ന കാരണം പിശാച് നേരിട്ട് ഒരു മനുഷ്യനെപ്പോലെ കർത്താവിനോട് സംസാരിക്കുന്നതായി പറഞ്ഞിരിക്കുന്നു. ഒന്നാമത്തെ പരീക്ഷ കഴിഞ്ഞ ഉടനെ രണ്ടാമത്തെ പരീക്ഷയ്ക്കായി. "പിശാച് അവനെ വിശുദ്ധ നഗരത്തിൽ കൊണ്ടുപോയി ദേവാലയത്തിന്റെ അഗ്രത്തിൽ നിർത്തി.'' എന്നും അതിനുശേഷം മൂന്നാമത്തെ പരീക്ഷയ്ക്കായി "പിശാച് അവനെ ഏറ്റം ഉയർന്നൊരു മലയിൽ കൂട്ടിക്കൊണ്ടുപോയി ലോകത്തിലുള്ള സകല രാജ്യങ്ങളെയും അവയുടെ മഹത്വത്തെയും കാണിച്ചു" എന്നിങ്ങനെയുള്ള പ്രസ്താവനകളാണ്. ഇവ സാധാരണ മനുഷ്യരുടെ യുക്തിബോധത്തിനു നിരക്കുന്നവയോ അനുഭവങ്ങളിൽ വരുന്നവയോ അല്ല. അതുകൊണ്ട് അവിശ്വസനീയമായി തോന്നാം. ആദ്ധ്യാത്മികതയുടെ ഉയർന്ന പടികളിലേക്ക് കയറിച്ചെല്ലുന്നവർക്കുണ്ടാവുന്ന അനുഭവങ്ങളാകുന്നു ഇവ. ഇതിന് വേണ്ടത്ര ഉദാഹരണങ്ങൾ പൗരസ്ത്യ ക്രിസ്തീയ പിതാക്കന്മാരുടെ ജീവിതത്തിൽ കാണാൻ കഴിയും. ഉദാഹരണമായി സന്യാസ പിതാവായ മഹാനായ അന്തോണിയോസിന്റെ (ഏ.ഡി. 251 -356) ജീവിതത്തിൽ ഇതിനു സമാനമായ സംഭവങ്ങൾ കാണുന്നുണ്ട്. അന്തോണിയോസിന്റെ ജീവിതത്തിലെ ആദ്ധ്യാത്മികമായ വളർച്ചയുടെ ഒരു ഘട്ടത്തിൽ പിശാചുക്കൾ അദ്ദേഹത്തെ അക്ഷരാർത്ഥത്തിൽത്തന്നെ ശാരീരികമായി പീഡിപ്പിക്കുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു. ഇത് കെട്ടുകഥയല്ല. ചരിത്രസത്യം തന്നെയാണ്. അന്തോണിയോസിന്റെ ജീവചരിത്രമെഴുതിയ മഹാനായ അത്താനാസ്യോസ് തന്നെയാണ് ഈ സംഭവവും രേഖപ്പെടുത്തിയിരിക്കുന്നത്.

മനുഷ്യന്റെ സാമാന്യബോധത്തിനും അനുഭവത്തിനും അപ്പുറമുള്ളതെല്ലാം അസത്യമാണെന്നും അന്ധവിശ്വാസമാണെന്നും കരുതുന്ന പ്രവണത. 18-ാം നൂറ്റാണ്ടുമുതൽ പ്രബുദ്ധത (Enlightenment) എന്ന പേരിൽ യൂറോപ്പിൽ ആവിർഭവിച്ചതാണ്. ഇന്നും പാശ്ചാത്യപണ്ഡിതർ ഈ സ്വാധീനത്തിൽനിന്നു വിമുക്തരല്ല. അവർ പറയുന്നതെന്തും അപ്പാടെ സ്വീകരിക്കുന്നവരാണ് കർത്താവിന്റെ പരീക്ഷപോലുള്ള സംഭവങ്ങൾ ചരിത്ര സത്യങ്ങളല്ലെന്ന് നിഷേധിക്കുന്നത്. പൗരസ്ത്യ മതങ്ങളുടെയും പൗരസ്ത്യ ക്രിസ്തീയ പൈതൃകത്തിന്റെയും പശ്ചാത്തലത്തിൽ വേദപുസ്തകത്തെ വായിക്കാനും വ്യാഖ്യാനിക്കാനും കഴിയുമെങ്കിൽ ഇത്തരം ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താൻ വിഷമമുണ്ടാകില്ല.

## അരൂപിയും സരൂപിയുമായ ദൈവം

*ദൈവത്തിന് രൂപമുണ്ടോ? ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചുവെന്ന് ഉല്പത്തി പുസ്തകത്തിൽ കാണുന്നുണ്ടല്ലോ? ദൈവത്തിന് രൂപമുണ്ടെന്നല്ലേ ഇതിനർത്ഥം?*

***ഷാജി ജോൺ, മുംബൈ***

ഈ ചോദ്യത്തിന് രണ്ടുത്തരവും നല്കാം. ദൈവത്തിന് രൂപമില്ലെന്നും ഉണ്ടെന്നും. ദൈവം മനുഷ്യന് സരൂപിയായി പ്രത്യക്ഷപ്പെടുന്നതിന് വേണ്ടുവോളം ഉദാഹരണങ്ങൾ വേദപുസ്തകത്തിൽ തന്നെയുണ്ട്. മമ്രേയുടെ തോപ്പിൽവച്ച് അബ്രഹാമിന് ദൈവം മൂന്നു പുരുഷന്മാരുടെ രൂപത്തിൽ പ്രത്യക്ഷമായി (ഉല്പ. 18) യാക്കോബ് പെനിയേലിൽവച്ച് ദൈവത്തെ പുരുഷരൂപത്തിൽ മുഖാമുഖം കണ്ടു (ഉല്പ. 32:24-30). "ഒരുത്തൻ തന്റെ സ്നേഹിതനോടു സംസാരിക്കുന്നതുപോലെ യഹോവ മോശയോട് അഭിമുഖമായി സംസാരിച്ചു." (പുറ. 33:11) ഇങ്ങനെ നിരവധി വേദഭാഗങ്ങൾ ചൂണ്ടിക്കാണിക്കാനുണ്ട്. എന്നാൽ, അതേസമയം തന്നെ ദൈവം മനുഷ്യസങ്കല്പങ്ങൾക്കും ഇന്ദ്രിയങ്ങൾക്കും അതീതനാണെന്നു കാണിക്കുന്ന വേദഭാഗങ്ങളുമുണ്ട്. പുറ. 24:10-ൽ അവർ ഇസ്രായേലിന്റെ ദൈവത്തെ കണ്ടു എന്ന് പറഞ്ഞിരിക്കുന്നു. എന്നാൽ കണ്ടതാകട്ടെ ദൈവരൂപമല്ല ദൈവസാന്നിദ്ധ്യത്തെ വലയംചെയ്തു നിൽക്കുന്ന അഭൗമ തേജസ്സായിരുന്നു. പുറ. 33:18-ൽ മോശ ദൈവത്തോട് നിന്റെ തേജസ്സ് എനിക്ക് കാണിച്ചുതരേണം എന്ന് അപേക്ഷിക്കുന്നു. മോശയെ ഒരു പിളർപ്പിലാക്കി ദൈവതേജസ്സ് കടന്നുപോകുവോളം ദൈവം തന്റെ കൈകൊണ്ട് അവനെ മറച്ചു. കൈനീക്കുമ്പോൾ കടന്നുപോയ ദൈവതേജസ്സിന്റെ ശോഭ പിന്നിൽനിന്നു കാണാനേ മോശയ്ക്ക് കഴിഞ്ഞുള്ളു. "എന്റെ മുഖമോ കാണാവതല്ല'' എന്ന് യഹോവയുടെ അരുളപ്പാടും (പുറ. 33:3) കാണാൻ കഴിയും. പുറ. 33-ൽതന്നെ 11-ാം വാക്യവും 23-ാം വാക്യവും പൂർവ്വാപര വിരുദ്ധമായി രേഖപ്പെടുത്തുന്നതിൽ നിന്നും ഉരുത്തിരിഞ്ഞുവരുന്ന സത്യം ദൈവം ഒരേസമയം അരൂപിയും സരൂപിയും

ആണെന്നതത്രെ.

ഇതെങ്ങനെ വിശദീകരിക്കുവാൻ കഴിയും? പിതാക്കന്മാരുടെ പ്രബോധനം ഇങ്ങനെയാണ്, ദൈവം തന്റെ ഉണ്മയിൽ അരൂപിയാണ്. ലോകാതീത പ്രകൃതിയാണ്. ഇന്ദ്രിയങ്ങൾക്ക് അഗോചരനാണ്. ഇന്ദ്രിയ വിധേയമായി വരുന്ന രൂപമായിമാത്രം ദൈവത്തെ സങ്കല്പിക്കുന്നെങ്കിൽ ആ ദൈവം മനുഷ്യസൃഷ്ടിയാകുന്നു; വിഗ്രഹമായി തീരുന്നു. ദൈവം ഒന്നിന്റെയും സൃഷ്ടിയല്ല. എല്ലാറ്റിന്റെയും സൃഷ്ടാവാകുന്നു. പിന്നെങ്ങനെ ദൈവം സരൂപിയായി തീരും?

ദൈവം സരൂപിയായി കാണപ്പെടുന്ന മൂന്നു തലങ്ങൾ വേദപുസ്തകത്തിലുണ്ട്. ഒന്ന്: ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. കാണപ്പെടാത്തവനല്ലാത്ത ദൈവത്തിന്റെ കാണപ്പെടുന്ന രൂപമാണ് മനുഷ്യൻ. എന്നാൽ, മനുഷ്യൻ ദൈവമല്ല, സൃഷ്ടിമാത്രമാണ്. ദൈവം സ്രഷ്ടാവും. ദൈവം സരൂപിയായി തീരുന്ന രണ്ടാമത്തെ തലം: മുമ്പ് സൂചിപ്പിച്ചിട്ടുള്ള പ്രകാരം ദൈവദൂതന്മാരുടെയും മനുഷ്യരുടെയും രൂപത്തിൽ മനുഷ്യരക്ഷയ്ക്കുവേണ്ടി ലോകത്തിൽ പ്രത്യക്ഷപ്പെടുന്ന സംഭവങ്ങളാണ്. ദൈവം സരൂപിയായി കാണുന്ന മൂന്നാമത്തെ തലം: പുത്രൻ തമ്പുരാന്റെ മനുഷ്യാവതാരമാണ്. "വചനം ജഡമായി തീർന്നു. കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു. ഞങ്ങൾ അവന്റെ തേജസ്സ് പിതാവിൽനിന്ന് ഏകജാതനായവന്റെ തേജസ്സായി കണ്ടു." (യോഹ. 1:14) അപരിമിതനും അപരിമേയനുമായ ദൈവം എങ്ങനെ ഇന്ദ്രിയങ്ങൾക്ക് വിധേയനായി കാണപ്പെടും? എങ്ങനെ മനുഷ്യനായി തീരും? ദൈവം മനുഷ്യരോട് ഇടപെടുമ്പോൾ മനുഷ്യസ്നേഹത്തെ പ്രതി സ്വീകരിക്കുന്ന ഒരു പ്രത്യേക വ്യവസ്ഥയാണ്, നിയമമാണ് ഇത് എന്ന് പിതാക്കന്മാർ വിശദീകരിക്കുന്നു. 'വീട്ടുനിയമം' എന്ന് വാച്യാർത്ഥം വരുന്ന Oikonomia എന്ന ഗ്രീക്കുപദമാണ് (ദബ്റോനൂതോ എന്നാണ് സുറിയാനി പദം). മനുഷ്യപരിമിതികൾക്ക് അതീതനായ ദൈവം മനുഷ്യസ്നേഹത്തെപ്രതി ലോകത്തിൽ ഇടപെടുന്നതിന് ദൈവം സ്വീകരിക്കുന്ന പ്രത്യേക വ്യവസ്ഥയാണ് Oikonomia ഇങ്ങനെ വിശാലമായ പശ്ചാത്തലത്തിൽ നിന്നുകൊണ്ടു മാത്രമേ ദൈവം ഒരേസമയം അരൂപിയും സരൂപിയുമാണെന്ന വൈരുദ്ധ്യാത്മക സത്യം മനസ്സിലാക്കുവാൻ കഴിയൂ. ○

# ഉപവാസം-ദൈവത്തോടുകൂടിയുള്ള പന്തിഭോജനം

ഫാ. ഡാർലി എടപ്പങ്ങാട്ടിൽ, മുളന്തുരുത്തി

ഇംഗ്ലീഷ് ഭാഷയിൽ Fast എന്ന പദത്തിന് രണ്ട് അർത്ഥങ്ങൾ ആണ് ഉള്ളത്. നാമമായി ഉപയോഗിക്കുമ്പോൾ "നൊയ്മ്പ്" അഥവാ ഉപവാസം എന്ന് അർത്ഥവും നാമവിശേഷണമായി ഉപയോഗിക്കുമ്പോൾ വേഗത എന്ന അർത്ഥവും ആണ്. ഉപവാസം എന്ന അർത്ഥം വരുന്ന Fast എന്ന പദത്തിലെ ഓരോ അക്ഷരങ്ങളും ഉപവസിക്കുന്നവർ ശ്രദ്ധിക്കേണ്ട നാലു കാര്യങ്ങൾ വിളിച്ചറിയിക്കുന്നു. ഒന്നാം അക്ഷരമായ F -എന്നാൽ Faith വിശ്വാസം എന്നർത്ഥം. ഉപവാസത്തിൽ പ്രഥമമായി ആവശ്യമായിരിക്കുന്നത് വിശ്വാസമാണ്. ഞാൻ ഉപവസിക്കുന്ന വിഷയത്തിന്മേൽ ദൈവം അത്ഭുതം പ്രവർത്തിക്കുമെന്നുള്ള ശക്തമായ വിശ്വാസം. രണ്ടാമത്തെ അക്ഷരമായ A -എന്നാൽ Apologize ക്ഷമയാചനം ചെയ്യുക എന്നർത്ഥം. തിരുവചനത്തിലെ മിക്ക ഉപവാസത്തിലും ക്ഷമയാചനം കാണുന്നു. ദൈവത്തോടും സഹവിശ്വാസികളോടുമുള്ള ബന്ധത്തിൽ വന്നിരിക്കുന്ന തെറ്റുകൾക്ക് ക്ഷമയാചനം നടത്താതെ ദൈവപ്രസാദം ലഭിക്കുകയില്ല. മൂന്നാം അക്ഷരമായ S എന്നാൽ Submission വിധേയത്വം എന്നർത്ഥം. സമ്പൂർണ്ണമായി ദൈവഹിതത്തിന് സമർപ്പിക്കുന്ന ഉപവാസത്തിന് മറുപടി ഉണ്ട് നിശ്ചയം. നാലാമത്തെ അക്ഷരമായ T എന്നാൽ Tears കണ്ണുനീർ എന്നർത്ഥം. ദൈവത്തെ പിടിച്ചുനിർത്തുവാൻ പര്യാപ്തമായത് ഒരു ദൈവപൈതലിന്റെ കണ്ണുനീർ മാത്രമാണ്. (യെരമ്യ. 18:7-8) നാം അനുഷ്ഠിക്കുന്ന നമ്മുടെ ഉപവാസങ്ങളിൽ ഈ നാലു കാര്യങ്ങൾ ആചരിക്കുന്നുവെങ്കിൽ ദൈവത്തിൽനിന്ന് വൻകാര്യങ്ങൾ പ്രാപിക്കാൻ കഴിയും.

ഉപവാസം എന്നതിന് എബ്രായഭാഷയിൽ "Tsom" എന്നും, ഗ്രീക്ക് ഭാഷയിൽ "Xiesteia" എന്നും പറയപ്പെടുന്ന രണ്ട് വാക്കുകളുടെയും അർത്ഥം Self Denial അഥവാ സ്വാത്മ പരിത്യാഗം എന്നാണ്. വേദപണ്ഡിതന്മാരുടെ വിലയിരുത്തൽ അനുസരിച്ച് തീവ്രദുഃഖം മൂലമോ മനോവ്യസനം മൂലമോ ഉണ്ടാകുന്ന വിശപ്പില്ലായ്മയിൽ നിന്നാവാം ഉപവാസത്തിന്റെ ആശയം ഉടലെടുത്തത്. ശമുവേൽ പ്രവാചകന്റെ അമ്മയായിത്തീർന്ന ഹന്നയ്ക്കു തന്റെ വന്ധ്യത്വം നിമിത്തം ഉണ്ടായ തീവ്രദുഃഖം മനോവ്യസനത്തോടുകൂടിയുള്ള കരച്ചിലിലും ഉപവാസത്തിലും വെളിപ്പെടുന്നു. (1 ശമു. 1:7) ആഹാബ് രാജാവിന് നാബോത്തിന്റെ മുന്തിരിത്തോട്ടം കൈവശമാക്കുവാൻ കഴിയാതെ മനസ്സ് അസ്വസ്ഥമായപ്പോൾ താൻ ഭക്ഷണം വെടിഞ്ഞു (1 രാജാ. 21:4) തന്റെ പടത്തലവനായിരുന്ന അബ്നേരിന്റെ മരണത്തിൽ തന്റെ ദുഃഖം ഉപവാസത്തിലൂടെ ദാവീദ് രാജാവ് വെളിപ്പെടുത്തി. (2 ശമു. 3:35). ഒരളവിൽ ദേഹത്തിനും ദേഹിക്കും ഒരു ദണ്ഡനം എന്ന നിലയിൽ ഉപവാസത്തെ ദർശിക്കുവാൻ കഴിയും.

**ഉപവാസപ്രാർത്ഥനകൾ മറന്ന ഇന്നത്തെ ഭൂരിഭാഗം സഭകളുടെ നിയന്ത്രണത്തിലും നടത്തിപ്പിലും പരിശുദ്ധാത്മാവിന് യാതൊരു സ്ഥാനവും ഇല്ലാത്ത സാഹചര്യത്തിൽ അവ യേശുക്രിസ്തുവിനെ രുചിച്ചറിവാൻ കഴിയാത്ത സാമൂഹ്യ സംഘടനകളായി തരംതാണിരിക്കുന്നു.**

ഉപവാസമെന്നാൽ ദൈവത്തോടു ചേർന്നു വസിക്കലാണ്. സ്വാത്മപരിത്യാഗമാണ്. സ്വയത്തെ, ആഗ്രഹങ്ങളെ, ജഡിക ഉല്ലാസങ്ങളെ പരിത്യജിക്കുന്ന ത്യാഗപൂർണ്ണമായ ഒരു വലിയ ശുശ്രൂഷയത്രെ ഉപവാസം. യെശയ്യാവ് 58-ാം അദ്ധ്യായത്തിൽ ദൈവപ്രസാദമുള്ള ഉപവാസവും അതിലൂടെ ഉണ്ടാകുന്ന വിടുതലുകളുടെയും ഒരു വ്യക്തമായ ചിത്രം കാണിച്ചിരിക്കുന്നു. വി. പൗലൂസ് ശ്ലീഹായും തന്നോടുകൂടെ കപ്പൽ യാത്ര ചെയ്തവരും 14 ദിവസം ഉപവസിച്ചു. കൂരിരുട്ടിന്റെയും കൊടുങ്കാറ്റിന്റെയും മദ്ധ്യേ നടുക്കടലിൽ നടത്തിയ പ്രസ്തുത ഉപവാസത്തിന്റെ ഫലമായി ആരുടെയും ജീവന് ഹാനി വരാതെ ദൈവം കാത്തു. (അപ്പോ.പ്ര: 27:21, 33, 35) മോശയും ഏലിയാവും കർത്താവായ യേശുവും ഉപവസിച്ചു.

ആദിമ സഭയ്ക്കു പീഢനങ്ങളെയും പ്രതിസന്ധികളെയും നേരിടുവാൻ ശക്തിനല്കിയത് ഉപവാസപ്രാർത്ഥനകൾ ആയിരുന്നു. പരിശുദ്ധാത്മാവിന്റെ സമ്പൂർണ്ണ നിയന്ത്രണത്തിലും നടത്തിപ്പിലും നയിക്കപ്പെട്ടിരുന്ന ആദിമ സഭയ്ക്കു ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ ശക്തിയും സാന്നിദ്ധ്യവും ക്രൈസ്തവലോകത്തിന് അനുഭവങ്ങളിലൂടെ ബോദ്ധ്യമാക്കിക്കൊടുക്കുവാൻ കഴിഞ്ഞതിനാൽ സഭകൾ ആഗോളവ്യാപകമായി വളർന്നു. എന്നാൽ, ഉപവാസപ്രാർത്ഥനകൾ മറന്ന ഇന്നത്തെ ഭൂരിഭാഗം സഭകളുടെ നിയന്ത്രണത്തിലും നടത്തിപ്പിലും പരിശുദ്ധാത്മാവിന് യാതൊരു സ്ഥാനവും ഇല്ലാത്ത സാഹചര്യത്തിൽ അവ യേശുക്രിസ്തുവിനെ രുചിച്ചറിവാൻ കഴിയാത്ത സാമൂഹ്യ സംഘടനകളായി തരംതാണിരിക്കുന്നു. Fastings is Feasting with God. ഉപവാസം എന്നാൽ അത് ദൈവത്തോടു കൂടിയുള്ള പന്തിഭോജനമാണ്. ദൈവസന്നിധിയിലിരിക്കുന്നതിലൂടെ അകത്തെ മനുഷ്യന് ലഭിക്കുന്ന പരിപോഷണമാണ്. ○

# 'ആറ്റരികിലെ വൃക്ഷം'

**റെജി വറുഗീസ്, പ്ലാംന്തോട്ടത്തിൽ**

ആറ്റരികിൽ നട്ടിരിക്കുന്ന ഒരു വൃക്ഷത്തിന്റെ രണ്ട് പ്രത്യേക ഗുണങ്ങളെക്കുറിച്ച് ഒന്നാം സങ്കീർത്തനത്തിൽ നാം വായിക്കുന്നു. ആ വൃക്ഷം തൽകാലത്ത് ഫലം കായ്ക്കുകയും, ഇല വാടാതിരിക്കുകയും ചെയ്യുന്നു.

ആറ്റരികിൽ നട്ടിരിക്കുന്നതുകൊണ്ട് മാത്രമാണ് ആ വൃക്ഷത്തിന് സവിശേഷമായ ഈ രണ്ട് ഗുണങ്ങളും ഉള്ളത്. വെള്ളവും വെളിച്ചവും വളവും ആവശ്യാനുസരണം വലിച്ചെടുക്കുവാനും, സൂര്യനിൽ നിന്നും, ഊർജ്ജം സംഭരിക്കുവാനും സഹായകമായ ഒരു സ്ഥാനത്താണ് ഭാഗ്യവശാൽ അത് നിലകൊള്ളുന്നത്. ആറ്ററികിൽതന്നെ ആ വൃക്ഷം ആയിരിക്കുന്നിടത്തോളം, ആറ്റിൽ വെള്ളം ഒഴുകിക്കൊണ്ടിരിക്കുന്നിടത്തോളം വൃക്ഷത്തിന്റെ ഫലത്തിനും, ഇലയ്ക്കും യാതൊരു വാട്ടവും തട്ടുകയില്ല.

ദൈവസന്നിധിയിൽ സ്ഥിരതയോടിരിക്കുന്ന ഒരു വിശ്വാസിയുടെ നിഴൽ ഇവിടെ നാം കാണുന്നു. അവന്റെ ഹൃദയം ദൈവസന്നിധിയിൽ നട്ടിരിക്കുന്നതുകൊണ്ട് ഏത് കഠിന പ്രതിസന്ധിയിലും, മുഖം വാടാതെയും തളർന്നു പോകാതെയും അവൻ നിലനില്ക്കുകയും ഫലം കായ്ക്കുകയും ചെയ്യുന്നു. 'ദൈവകൃപ' എന്ന ആറ്റിൽനിന്ന് മതിയാകുവോളം കൃപ പ്രാപിച്ച് ഏത് പ്രതികൂല സാഹചര്യങ്ങളിലും അവൻ ശക്തിയോടെ വളർന്ന് പടർന്ന് പന്തലിക്കുകയും, ഫലം കായ്ക്കുകയും, സന്തോഷപരിപൂർണ്ണത അനുഭവിക്കുവാനും അവന് കഴിയുന്നു.

രാജ്യത്തിന്റെ പുരോഗമനത്തിനും, സമൂഹത്തിന്റെ നന്മയ്ക്കുംവേണ്ടി, യുവജനങ്ങൾ മുന്നിട്ടിറങ്ങുമ്പോൾ, കൊടുംകാറ്റും, മറ്റ് ബാഹ്യസാത്താന്യശക്തികളും, നമ്മുടെ മേൽ ആഞ്ഞടിക്കുമ്പോൾ യുവജനസമൂഹങ്ങൾക്ക് ധൈര്യപ്പെടുവാനും ശക്തിപ്രാപിക്കുവാനും ആവശ്യമായ 'ദൈവകൃപ' ഇന്ന് നമ്മിൽ വസിക്കുന്നുണ്ടോ? ദൈവത്തിന്റെ വൻകരങ്ങളാൽ സൃഷ്ടിക്കപ്പെട്ട നാമോരോരുത്തരും, ആശ്വസിപ്പിക്കുന്ന കരങ്ങളാൽ സുരക്ഷിതരാണ് എന്ന ബോധം ഇന്ന് നമ്മിലുണ്ടോ?

> **യൗവ്വനത്തെ നീ തുച്ഛീകരിക്കരുത്' എന്നരുളിയവന്റെ വചനത്തെ മാനിച്ചുകൊണ്ട്, അവന്റെ വചനങ്ങളെ ഹൃദയത്തിന്റെ ഉള്ളിലേയ്ക്ക് കടത്തിവിട്ട് തക്കകാലത്ത് ഫലം കായ്ക്കുവാനും, വാട്ടം, കോട്ടം, കറ, ചുളുക്കം എന്നിവ തട്ടാതെ ദൈവനാമ മഹത്വത്തിനായി മാത്രം ജീവിക്കുക.**

'എന്റെ കൃപ നിനക്കുമതി' എന്ന ദൈവശബ്ദം നമ്മുടെയുള്ളിൽക്കിടന്ന് പ്രതിധ്വനി കൊള്ളുന്നു. ആത്മാവിന്റെ ഫലം സമൃദ്ധിയായി കായ്ക്കുവാനും, പ്രശ്നങ്ങളെയും, വിമർശനങ്ങളെയും നേരിടുവാനും, അത്യുത്തമമായ ഈ ദൈവീകകൃപ നാം പ്രാപിച്ചിട്ടുണ്ടോ?

'നിന്റെ യൗവ്വനത്തിൽ നീ നിന്റെ സൃഷ്ടാവിനെ ഓർത്തുകൊൾവിൻ' എന്ന വേദവാക്യം കാലിന് മാർഗ്ഗദീപമാക്കിക്കൊണ്ട് നിമിഷംതോറും, ദൈവസന്നിധിയിൽ നട്ടിരിക്കുവാനും, ദൈവസാന്നിദ്ധ്യത്തിൽ ജീവിക്കുവാനും, പ്രതിസന്ധികളെ തരണം ചെയ്തുകൊണ്ട് ദൈവകൃപ അനർഗളമായി മറ്റുള്ളവരിലേക്ക് വ്യാപരിക്കുവാൻ നമുക്ക് ഇടയായിത്തീരണം.

സമാധാനമില്ലാത്ത സംസാര സാഗരത്തിൽ ഉഴലുന്ന പാന്ഥനെപ്പോലെ, നാം ആകാതിരിപ്പാൻ നമ്മുടെ പാപഭാരങ്ങളെ ക്രിസ്തുനാഥന്റെ തൃപ്പാദത്തിൽ സമർപ്പിച്ച് ജീവനുള്ള ശരീരവും, ഒരുക്കമുള്ള മനസ്സുമായി നമുക്ക് യാത്രചെയ്യാം.

'നിന്റെ ഹൃദയം എനിക്ക് തരിക' എന്ന വേദവാക്യത്തിലൂടെ, നമ്മുടെയുള്ളിലേയ്ക്ക് കടക്കുവാൻ വെമ്പൽ കൊള്ളുന്ന ആത്മനാഥന്റെ ശബ്ദം കേട്ട് നമുക്ക് ഹൃദയവാതിൽ തുറക്കാം.

യൗവ്വനത്തെ നീ തുച്ഛീകരിക്കരുത്' എന്നരുളിയവന്റെ വചനത്തെ മാനിച്ചുകൊണ്ട്, അവന്റെ വചനങ്ങളെ ഹൃദയത്തിന്റെ ഉള്ളിലേയ്ക്ക് കടത്തിവിട്ട് തക്കകാലത്ത് ഫലം കായ്ക്കുവാനും, വാട്ടം, കോട്ടം, കറ, ചുളുക്കം എന്നിവ തട്ടാതെ ദൈവനാമ മഹത്വത്തിനായി മാത്രം ജീവിക്കുക. അതിന് ദൈവം നമ്മെ സഹായിക്കുമാറാകട്ടെ.

○

# മരുഭൂമിയിലെ നീരുറവ

## (സെൻറ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)

1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 1999-ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾ അർഹതയുടെ അടിസ്ഥാനത്തിൽ നല്കിവരുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമെന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നല്കുന്നു.

1. **ചികിത്സാ ധനസഹായം:** നിരാലംബരും സാധുക്കളുമായ രോഗികൾക്കു നല്കുന്നു. ഇടവക വികാരിയുടെ ശുപാർശയും രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തിക്കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ സമീപകാലത്തുള്ള സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഓർത്തഡോക്സ് സഭാംഗങ്ങളല്ലാത്തവർ സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം.

   കൂടാതെ, കുങ്ങഴ, പരുമല, ശാസ്താംകോട്ട, കോലഞ്ചേരി, ഇടുക്കി എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

2. **വിവാഹ ധനസഹായം:** നിർദ്ധന കുടുംബത്തിലെ പെൺകുട്ടികളുടെ വിവാഹത്തിന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടേയും* ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. വിവാഹത്തിന് ഒരുമാസം മുമ്പെങ്കിലും അപേക്ഷ കിട്ടിയെങ്കിൽ മാത്രമേ യഥാസമയം അപേക്ഷ പരിഗണിക്കാൻ സാധിക്കുകയുള്ളൂ. അർഹരായവർക്ക് ദേശക്കുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പി കിട്ടിയതിനു ശേഷമേ ധനസഹായം നല്കുകയുള്ളൂ. മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നല്കുന്നു.

3. **ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്ക് സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടേയും* ശുപാർശയോടുകൂടി അപേക്ഷിക്കുക.

4. **ഭവനനിർമ്മാണ ധനസഹായം:** സ്വന്തമായി സ്ഥലമുള്ളവരും വീടു പണിയുവാൻ സാമ്പത്തിക ശേഷി ഇല്ലാത്തവരുമായ കണ്ടനാട്, ചെങ്ങന്നൂർ ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകർക്ക് 30,000 രൂപാ വീതം നല്കുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടേയും* സമ്മതിപത്രവും, ശുപാർശയും ചേർത്ത അപേക്ഷകൾ 1999 സെപ്റ്റംബർ 15-നു മുമ്പ് കിട്ടിയിരിക്കണം.

5. **വിദ്യാഭ്യാസ ധനസഹായം:** നിർദ്ധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി-വിദ്യാർത്ഥികൾക്ക് SSLC-ക്കു ശേഷമുള്ള വിദ്യാഭ്യാസത്തിന് ധനസഹായം നല്കുന്നു. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 1999 ആഗസ്റ്റ് 30-ന് മുമ്പ് കിട്ടിയിരിക്കണം.

6. **SPECIAL PROJECT:** അട്ടപ്പാടി St. Thomas Medical Mission Hospital കോൺഗ്രിഗേഷന്റെ Silver Jubilee Project ആയിട്ടുള്ളതിനാൽ ഈ വർഷം Special Project-നുള്ള അപേക്ഷകൾ ക്ഷണിക്കുന്നില്ല.

### അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു: വികാരിമാരുടെ ശ്രദ്ധയ്ക്ക്:

**അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് അർഹതയുള്ളവ മാത്രം അയയ്ക്കണമെന്ന് താല്പര്യപ്പെടുന്നു. കൂടാതെ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾ എല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും ബ: വികാരി അച്ചന്മാർ പ്രത്യേകം ശ്രദ്ധിക്കണം.**

* ശുപാർശകളിൽ ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടിൽ കൂടുതൽ അംഗങ്ങളുടെ ഒപ്പു എങ്കിലും ഉണ്ടായിരിക്കണം.

(മറുവശം)

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതുതരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു: ....................................................................................................

പേര്: .......................................................................................................... വയസ്സ്: .....................................................................

വിദ്യാഭ്യാസ യോഗ്യത: ................................................................................ തൊഴിൽ: .....................................................................

മേൽവിലാസം (പിൻകോഡ് സഹിതം): ..........................................................................................................................................

..............................................................................................................................................................................................

ഇടവക: ........................................................................................................ ഭദ്രാസനം: .....................................................................

പ്രതിമാസവരുമാനം: ........................................................................ ഭൂസ്വത്ത് വിവരം: .....................................................................

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം: ....................................................................................

ഇതിനുമുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ?: ..............................................................................................................................

എപ്പോഴെങ്കിലും ഈ കോൺഗ്രിഗേഷനിൽനിന്ന് എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടോ?: ...........................................................

ഉണ്ടെങ്കിൽ:- വർഷം: ................. എന്താവശ്യത്തിന്?: ................................................................ എന്തു തുക ലഭിച്ചു?: ..................

ഇതേ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?: ....................................................................................

ഉണ്ടെങ്കിൽ:- വർഷം: ....................................................................................... എവിടേക്ക്?: ..........................................................

കുടുംബാംഗങ്ങളുടെ / ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്:

.......................................................... തീയതി .......................................

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും, പൂർണ്ണമായും മേൽവിലാസവും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.

### അപേക്ഷകരുടെ ശ്രദ്ധയ്ക്ക്:

1. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ "STOC Office, Basil Jubilee Centre, Bathani Aramana, Tiruvalla, Kerala. - Pin 689 101". എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പണിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. ഏതെങ്കിലും വിവരം സത്യസന്ധമല്ലെന്ന് ബോദ്ധ്യമായാൽ അപേക്ഷ തള്ളിക്കളയുന്നതാണ്.
2. ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർക്ക് പ്രത്യേക പരിഗണന നല്കുന്നതാണ്. ചികിത്സാ സഹായത്തിനും, വിദ്യാഭ്യാസ ധനസഹായത്തിനും ഒഴികെയുള്ള ഇനങ്ങൾക്ക് ഒരു ഇടവകയിൽനിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
3. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.
4. കൂടുതൽ വിവരങ്ങൾക്ക് Tiruvalla STOC Office-മായി ബന്ധപ്പെടുക.

2-7-99

മാനേജിംഗ് കമ്മറ്റി

# സ്ത്രീകൾ 'ഓവർടൈമിന്' മാത്രമോ

സരോജാ വർഗ്ഗീസ്, എൽമണ്ട്, ന്യൂയോർക്ക്

**1999** ഏപ്രിൽ മാസം പ്രസിദ്ധീകരിച്ച മലങ്കരസഭാമാസികയിൽ, ഓതറ സെന്റ് മേരീസ് ഇടവകാംഗമായ ശ്രീമതി ശോശാമ്മ ജോസഫ്, "സഭാഭരണത്തിൽ സ്ത്രീകളുടെ പങ്കാളിത്തം" എന്ന ലേഖനം (വനിതാവേദി) വായിക്കാനിടയായി. വി. വേദപുസ്തകാടിസ്ഥാനത്തിൽ, സഭയിൽ സ്ത്രീകൾക്കുവേണ്ടത്ര പങ്കാളിത്തം കൊടുക്കാത്തതിലുള്ള അമർഷം വളരെ മനോഹരമായി പ്രകടിപ്പിക്കാൻ ശ്രീമതി ശോശാമ്മ കാണിച്ച ധൈര്യത്തെ അഭിനന്ദിക്കുന്നു.

ഏകദേശം 33 വർഷങ്ങൾക്കുമുമ്പ് എന്റെ വിവാഹത്തോടുകൂടിയാണ് ഞാൻ ഒരു ഓർത്തഡോക്സ് സഭാംഗമായത്. കഴിഞ്ഞ 27 വർഷങ്ങളായി സകുടുംബം അമേരിക്കയിൽ താമസിക്കുന്നു. ഒരു തികഞ്ഞ ഓർത്തഡോക്സ് വിശ്വാസിയും വി. മദ്ബഹാശുശ്രൂഷകനുമാണ് എന്റെ ഭർത്താവ്. മക്കളും കൊച്ചുമക്കളും ഞങ്ങളോടൊപ്പം എല്ലാ ഞായറാഴ്ചകളിലും, വിശുദ്ധ സഭ കല്പിച്ചിട്ടുള്ള എല്ലാ വിശേഷാവസരങ്ങളിലും വിശുദ്ധ ആരാധനയിൽ സംബന്ധിക്കുകയും, Sunday School, Youth Groups, Marthamariam Vanitha Samajam എന്നീ സംഘടനകളിലെല്ലാം വേണ്ടത്ര പ്രാധാന്യം കൊടുത്ത് ഭാഗഭാക്കുകളാകുകയും ചെയ്യുന്നു.

കാൽനൂറ്റാണ്ടിനുമുമ്പ് ഞങ്ങൾ ഇന്നു പരിചിതമായ നാട്ടിൽ, പുതിയ ജീവിതരീതികളും പുതിയ സംസ്കാരവുമായി പൊരുത്തപ്പെട്ടുപോകാൻ ബന്ധപ്പെട്ടിരുന്ന നാളുകളിൽ, വളരെ ചുരുക്കമായി അന്നിവിടെ ഉണ്ടായിരുന്ന മലയാളികൾ, പ്രത്യേകിച്ച് ഓർത്തഡോക്സ് വിശ്വാസികൾ പരസ്പരം കാണുന്നതിനും സുഹൃദ്ബന്ധം സ്ഥാപിക്കുന്നതിനും വെമ്പൽക്കൊണ്ടിരുന്നു. പട്ടണത്തിന്റെ ഏതെങ്കിലും ഒരു ഭാഗത്ത്, വളരെ കഠിനപ്രയത്നത്തിനുശേഷം വാടകയ്ക്കു ലഭിക്കുന്ന ഹാളിൽ (മിക്കവാറും Basement ആയിരുന്നു) ഞായറാഴ്ച രാവിലെ എത്തി തലേ ദിവസം രാത്രി അവിടെ നടന്നിട്ടുള്ള "പാർട്ടി"യുടെ ഉഛിഷ്ടങ്ങളെ തൂത്തുവൃത്തിയാക്കി വിശുദ്ധ മദ്ബഹാ വിരിച്ചൊരുക്കി ആരാധനാലയങ്ങളാക്കി ഉപയോഗിച്ചിരുന്നു. ഇന്ന്, ഇവിടെ വിശ്വാസികളുടെ

**ഇവിടുത്തെ ഓർത്തഡോക്സ് കുടുംബങ്ങളിലെ ബഹുഭൂരിപക്ഷം സ്ത്രീകളും പാവപ്പെട്ട നേഴ്സുമാരാണ്. ഒരു ഓവർടൈം ചെയ്താൽ ഒന്നര ജോലിയുടെ ശമ്പളം കിട്ടും. ദേവാലയത്തിന്റെ അറ്റകുറ്റപ്പണികൾക്കും മറ്റു ചെലവുകൾക്കുമായി നേഴ്സുമാർ ഓവർടൈം ചെയ്ത് സഹായിക്കണമെന്നുള്ള നിർദ്ദേശങ്ങളും അനുസരിക്കുന്നു.**

എണ്ണം കുടുംതോറും – ഒപ്പം വൈദികരുടെയും ആരാധനാലയങ്ങളുടെയും എണ്ണവും വർദ്ധിച്ചുവരുന്നു. വാടകക്കെട്ടിടത്തിനുപകരം പലരും മത്സരബുദ്ധിയോടെ സ്വന്തമായി ദേവാലയങ്ങൾ പണിതുയർത്തുന്നു. കുടുംബങ്ങളിൽ, ഭാര്യാഭർത്താക്കന്മാരുടെ ഒരുമാസത്തെ വരുമാനമെങ്കിലും നിർബന്ധമായി ദേവാലയം വാങ്ങുന്നതിന്, അല്ലെങ്കിൽ പണിയിക്കുന്നതിന് തന്നേ തീരു എന്ന ബഹുമാനപ്പെട്ട വൈദികരുടെയും ഇടവക ഭരണകർത്താക്കളുടെയും നിർദ്ദേശങ്ങൾക്കു വഴങ്ങി മിക്കവാറും എല്ലാ കുടുംബങ്ങളും സഹകരിച്ചു വരുന്നു. പള്ളിയുടെ പണി പൂർത്തിയായാൽ പിന്നീട് അതുമോടിപിടിപ്പിക്കാനായി, Carpet, Furniture മറ്റു ആവശ്യമായ വസ്തുക്കൾ മുതലായവയ്ക്കും ചെലവുണ്ട്.

നാട്ടിലെ പാവപ്പെട്ട കുടുംബങ്ങളിലെ പെൺകുട്ടികൾ, കോളജു വിദ്യാഭ്യാസത്തിനോ, നല്ല നിലയിൽ കെട്ടിച്ചയയ്ക്കാനോ, സാമ്പത്തികമായ ചുറ്റുപാടില്ലാതിരുന്ന നിർഭാഗ്യരായ പെൺകുട്ടികൾ, അന്ന് സമൂഹത്തിൽ നിന്ദിതവും നിഷിദ്ധവുമായിരുന്ന നേഴ്സിങ് പരിശീലനത്തിനുപോയി. ജനിച്ച വീടിനെയും മാതാപിതാക്കളെയും സഹോദരങ്ങളെയും ഉപേക്ഷിച്ച്, കുടുംബത്തെ പുലർത്തുന്നതിനുവേണ്ടി വിദേശത്തേക്കു വന്നു. ക്രമേണ വിദേശത്തുനിന്ന് ഡോളർ സമ്പാദിക്കുന്നതിനുള്ള ഒരു മാർഗ്ഗമായി ഈ പാവപ്പെട്ട യുവതികൾ രൂപാന്തരപ്പെട്ടു. വിദേശധനത്തിന്റെ വരുമാനം വർദ്ധിച്ചപ്പോൾ കേരളത്തിന്റെ തന്നെ ജീവിതനിലവാരം ഉന്നതമായിക്കൊണ്ടിരിക്കുന്നു. ഇവിടുത്തെ ഓർത്തഡോക്സ് കുടുംബങ്ങളിലെ ബഹുഭൂരിപക്ഷം സ്ത്രീകളും പാവപ്പെട്ട നേഴ്സുമാരാണ്. ഒരു ഓവർടൈം ചെയ്താൽ ഒന്നര ജോലിയുടെ ശമ്പളം കിട്ടും. ദേവാലയത്തിന്റെ അറ്റകുറ്റപ്പണികൾക്കും മറ്റു ചെലവുകൾക്കുമായി നേഴ്സുമാർ ഓവർടൈം ചെയ്ത് സഹായിക്കണമെന്നുള്ള നിർദ്ദേശങ്ങളും പലരും അനുസരിക്കുന്നു. നാട്ടിൽനിന്നും പലവിധത്തിലുള്ള പിരിവുകൾക്കായി പറന്നുവരുന്ന വിശിഷ്ടാതിഥികളെ സ്വീകരിക്കുന്നതിനും നല്ല തുക ദാനധർമ്മം

*ശേഷം 34-ാം പേജിൽ*

# വായനക്കാരുടെ കത്തുകൾ

## ആരാധന ചുരുക്കൽ ആത്മാവിന്റെ ചുരുക്കൽ ആണ്

ആരാധന വെട്ടിച്ചുരുക്കണം എന്ന ആശയത്തിന് മറുപടിയായി കഴിഞ്ഞ ലക്കം മലങ്കരസഭയിൽ വന്ന ലേഖനങ്ങൾ വളരെ ശ്രദ്ധേയമായിരുന്നു. 1960 മുതൽ മലങ്കരസഭയുടെ സ്ഥിരം വായനക്കാരിയാണു ഞാൻ. എന്നാൽ ഇപ്പോഴാണ് ആരാധന ചുരുക്കലിനെപ്പറ്റി കേൾക്കുന്നത്. ആരാധന ചുരുക്കുന്നിടത്ത് ആത്മാവിന്റെ വളർച്ചയും ചുരുങ്ങും. ശ്രീമതി അച്ചാമ്മ പുന്നൂസ് എഴുതിയ ലേഖനവും, ഫാ. പി.എം. സഖറിയാ പള്ളിക്കാപ്പറമ്പിൽ എഴുതിയ ലേഖനവും വളരെ നന്നായിരുന്നു.

*തങ്കമ്മ ലൂക്കോസ്,*
*ചെങ്ങമനാട്*

## ദ്വൈവാരികയാക്കണം

മലങ്കരസഭ കെട്ടിലും മട്ടിലും നല്ല നിലവാരം പുലർത്തുന്നു എന്നതിൽ സന്തോഷം അറിയിക്കുന്നു. മാസികയായിട്ടാണല്ലോ പ്രസിദ്ധീകരിക്കുന്നത്. ഇത് ദ്വൈവാരികയായി പ്രസിദ്ധീകരിക്കണം എന്നാണ് എന്റെ അഭിപ്രായം.

കഴിഞ്ഞ ലക്കം മലങ്കരസഭയിൽ വി. കുർബ്ബാനയെപ്പറ്റി എഴുതിയിരുന്നത് വായിച്ചു. സത്യത്തിൽ പലരും തുബ്ദേൻ കഴിഞ്ഞാണ് പള്ളിയിൽ എത്തുന്നത്. നേരത്തെ എത്തുവാൻ കഴിയണം.

*പി.സി. കുറിയാക്കോസ്*
*പുലിക്കോട്ടിൽ, പഴഞ്ഞി*

## അറിവുകൾ ലഭിക്കുന്നു.

പ്രിയപ്പെട്ട എഡിറ്റർ അച്ചന്,

മലങ്കരസഭയുടെ ഒരു സ്ഥിരം വായനക്കാരനാണ് ഞാൻ. ഒരു വിശ്വാസി അറിഞ്ഞിരിക്കേണ്ട ഉത്തമമായ അറിവുകൾ ഈ മാസികയിൽ നിന്നും ധാരാളമായി ലഭിക്കുന്നുണ്ട്. സഭയുടെ ഇന്നത്തെ അവസ്ഥയിൽ ഓരോ സഭാംഗവും ചിന്തിക്കുന്നതിനും, പ്രതികരിക്കുന്നതിനും മാസികയിലെ സൃഷ്ടികൾ കാരണമാകുന്നുണ്ട്. ഒരു പ്രശ്നം അന്തഃച്ഛിദ്രത്തിലും പിളർപ്പിലും കലാശിക്കാതെ ആരോഗ്യപരമായി ക്രിസ്തീയ സ്നേഹത്തിലും രീതിയിലും പരിഹരിക്കുവാനും അതിന് ആവശ്യമായ അറിവുകളും, തെളിവുകളും ശേഖരിച്ച് വിശ്വാസികളെ ബോദ്ധ്യപ്പെടുത്തുന്നതിനും മലങ്കരസഭാമാസിക പരിശ്രമിക്കുമെന്ന് വിശ്വസിക്കുന്നു.

*ഏലിയാസ് ടി.എം.*
*പടപ്പനങ്ങാട്*

## വെള്ളിക്കോൽ

മലങ്കരസഭയിൽ ഇപ്പോൾ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന വെള്ളിക്കോൽ വളരെ വായനക്ഷമമാണ്. പ്രത്യേകിച്ച് സഭാഗാത്രത്തിൽ കണ്ടുവരുന്ന കാര്യങ്ങൾ നർമ്മത്തോടും ഭംഗിയായും അവതരിപ്പിക്കുന്നതിൽ വെള്ളിക്കോലിന് കഴിവുണ്ട്. ശുദ്ധ ഹാസ്യം ആസ്വാദനക്ഷമം എന്നതുപോലെ തന്നെ വിമർശനാത്മകവുമാണ്. നല്ല അംശങ്ങളെ ഉൾക്കൊള്ളാൻ വായനക്കാർക്ക് കഴിയട്ടെ.

*ഫാ. സജി യോഹന്നാൻ,*
*ചണ്ഡിഗഢ്*

## പ്രസിദ്ധീകരിച്ചു




പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ശതാഭിഷേകസ്മരണിക പ്രസിദ്ധീകരിച്ചു. കോപ്പികൾ ആവശ്യമുള്ളവർ സ്മരണിക വിലയായ 50 രൂപയും രജിസ്റ്റേർഡ് തപാലിൽ വേണമെന്നുള്ളവർ 21 രൂപയും സാധാരണ തപാലിൽ 7 രൂപയും മാസികയുടെ വിലയായ 50 രൂപയുടെ കൂടെ ചേർത്ത് M.O./ D.D അയച്ചുതരിക.

വിലാസം: മലങ്കരസഭ
ദേവലോകം പി.ഒ.,
കോട്ടയം-686 038

*സ്മരണികയിലേക്ക് പരസ്യങ്ങൾ, ലേഖനങ്ങൾ ഇവ നല്കിയവർക്ക് സ്മരണിക അയയ്ക്കുന്നുണ്ട്. ഏതെങ്കിലും കാരണവശാൽ ലഭിക്കാതെ വന്നാൽ ശരിയായ വിലാസമെഴുതി ഓഫീസിൽ അറിയിക്കുക.*

ഞങ്ങളുടെ സ്നേഹനിധിയായിരുന്ന പിതാവിന്റെ
പാവനസ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലികൾ

നിന്റെ മഹത്വമുദിക്കുംനാൾ
നിൽക്കണമിവൻ വലഭാഗത്ത്



## IDIKKULA

*Inserted by:*

**Mrs. Thankamma Idikkula,** *Chennai*
**Thomas Idikkula & Family,** *Kuwait*
**Jose Idikkula & Family,** *Bahrain*
**Elizebeth Oommen & Family,** *Chennai*
**Daisy Mathews & Family,** *Chennai*

# മലങ്കരസഭ

## ആഗസ്റ്റ് ലക്കം വിശേഷാൽ പതിപ്പ്

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് V ചരമനവതി പ്രമാണിച്ച് 1999 ആഗസ്റ്റ് ലക്കം മലങ്കരസഭ മാസിക പ്രത്യേക പതിപ്പായി പ്രസിദ്ധീകരിക്കുകയാണ്. ദീവന്നാസ്യോസ് തിരുമേനിയെ സംബന്ധിച്ചുള്ള ലേഖനങ്ങൾ, ചരിത്രങ്ങൾ, കാരിക്കേച്ചറുകൾ, കഥകൾ, കവിതകൾ മുതലായ മാറ്ററുകൾ ജൂലൈ 15-ന് മുമ്പായി ഓഫീസിൽ കിട്ടിയിരിക്കണം.

വിശേഷാൽ പതിപ്പിലേക്കുള്ള പരസ്യങ്ങൾ, ഉപകാരസ്മരണകൾ, ചരമവാർഷികവിവരങ്ങൾ മുതലായവ ജൂലൈ 15-നകം ഓഫീസിൽ ലഭിച്ചിരിക്കണം.

പരസ്യനിരക്കുകൾ 'മലങ്കരസഭ' സാധാരണ ലക്കങ്ങളുടേത് മാത്രമായിരിക്കും.

(പരസ്യനിരക്കുകൾ പേജ് 30 കാണുക)

മാറ്ററുകൾ / പരസ്യങ്ങൾ അയയ്ക്കേണ്ട വിലാസം:

മാനേജിംഗ് എഡിറ്റർ
മലങ്കരസഭ
ദേവലോകം പി.ഒ.
കോട്ടയം-38

# അരമന പിടിച്ചെടുക്കൽ ഭീഷണി: പ്രതിഷേധാർഹം

സ്വന്തം ലേഖകൻ

**തൃശൂർ:** വ്യാജ കല്പനകൾ ചമച്ച് ദേവാലയങ്ങൾ സംഘർഷഭരിതമാക്കുകയും ഒടുവിൽ പൂട്ടിക്കുകയും ചെയ്യുന്ന മാർ ദീവന്നാസ്യോസിന്റെ നടപടികൾ ഒട്ടും ക്രൈസ്തവമല്ല. മലങ്കരസഭയിലെ ഏതെങ്കിലും മെത്രാപ്പോലീത്തായ്ക്കെതിരെയോ വികാരിക്കെതിരായോ കല്പനകൾ പുറപ്പെടുവിക്കുവാൻ പാത്രിയർക്കീസ് ബാവായ്ക്ക് യാതൊരു അധികാരവുമില്ല. ഭരണഘടനാപരമായി എല്ലാ അധികാരങ്ങളും അവകാശങ്ങളും മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണ്. ഇത് സുപ്രീംകോടതി അംഗീകരിച്ചിട്ടുള്ളതാണ്. ഇതിനെതിരേയുള്ള നീക്കങ്ങൾ കോടതിയോടുള്ള അവഗണനയുമാണ്.

വർഷങ്ങളായി ആരാധനകൾ സുഗമമായി നടന്നുവന്നിരുന്ന തൃശൂർ- മരോട്ടിച്ചാൽ സെന്റ് ജോർജ് പള്ളി പൂട്ടിക്കുവാൻ മാർ ദീവന്നാസ്യോസിന്റെ പ്രവർത്തനം കാരണമായി.

അബദ്ധപ്രസ്താവനകൾ നടത്തുകയും വ്യാജകല്പനകൾ ചമയ്ക്കുകയും ചെയ്തുകൊണ്ട് വിശ്വാസികളുടെ ഇടയിൽ ചിന്താക്കുഴപ്പവും തെറ്റിദ്ധാരണയും വിപ്ലവവും സൃഷ്ടിക്കുവാൻ മനഃപൂർവമായ ശ്രമമാണ് ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്നത്.

രാഷ്ട്രീയത്തിൽപ്പോലും പ്രതിപക്ഷ ബഹുമാനത്തോടും കോടതിവിധികളെ മാനിച്ചുമാണ് കാര്യങ്ങൾ ചെയ്യുന്നത്. എന്നാൽ, തൃശൂർ ഭദ്രാസന ആസ്ഥാനം പിടിച്ചടക്കുവാൻ മാർച്ച് ചെയ്യുമെന്ന് ഭീഷണിപ്പെടുത്തുന്നത് കോടതിയോടുള്ള അവഹേളനവും ക്രൈസ്തവമൂല്യങ്ങളോടുള്ള നിരാസവുമായി മാത്രമേ കണക്കാക്കുവാൻ കഴിയുകയുള്ളു.

> മലങ്കരസഭ ഭരണഘടനയോടും പരിശുദ്ധ കാതോലിക്കാ ബാവായോടും കൂറും വിധേയത്വവും പ്രഖ്യാപിച്ച മെത്രാപ്പോലീത്താമാരോടുള്ള മാർ ദീവന്നാസ്യോസിന്റെ പെരുമാറ്റം സർവ്വമാനുഷിക നീതികൾക്കും എതിരാണ്. അക്രമവും സംഘർഷവും സൃഷ്ടിച്ച് മനഃപൂർവ്വം ദേവാലയങ്ങൾ പൂട്ടിയിടുന്ന സ്ഥിതിയിലേക്ക് കാര്യങ്ങൾ നീങ്ങുന്നു...

യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ ആസ്ഥാനമായ തൃശൂർ മണ്ണുത്തി അരമന ആക്രമികളുമായി ചെന്ന് പിടിച്ചടക്കുമെന്നും മെത്രാപ്പോലീത്തായെ ഇറക്കിവിട്ട് ആസ്ഥാനം കൈയടക്കുമെന്നുള്ള പത്രപ്രസ്താവന മാർ ദീവന്നാസ്യോസ് നടത്തിയിരിക്കുകയാണല്ലോ. ഇത് അത്യന്തം പ്രതിക്ഷേധാർഹമാണ്.

സുപ്രീംകോടതി വിധിയനുസരിച്ച് 1934-ലെ ഭരണഘടന അംഗീകരിച്ച് വിധേയത്വം പ്രഖ്യാപിച്ച് ഭരണം നടത്തുന്ന തൃശൂർ ഭദ്രാസനത്തിന്മേലോ ഭദ്രാസനാധിപനായ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ മേലോ മാർ ദീവന്നാസ്യോസിന് യാതൊരു അവകാശമോ അധികാരമോ ഇല്ല.

കണ്ടനാട്, കൊച്ചി, തൃശൂർ ഭദ്രാസനാസ്ഥാനങ്ങളിൽ ഇടവകകളിലും മാർ ദീവന്നാസ്യോസ് ഗുണ്ടകളെയയച്ച് ബഹളം സൃഷ്ടിക്കുന്നത് ആത്മഹത്യാപരം എന്നേ പറയാനുള്ളു. സർക്കാരും നീതിന്യായ കോടതികളും യഥാവസരം പരിഹാരം ഉണ്ടാക്കുമെന്ന് പ്രതീക്ഷിക്കുന്നു.

*ഇതേ രീതിയിൽതന്നെ ഡോ. തോമസ് മാർ അത്താനാസ്യോസിന്റെ ആസ്ഥാനമായ മൂവാറ്റുപുഴ അരമന അക്രമികളെ അയച്ച് അർദ്ധരാത്രിയിൽ പിടിച്ചടക്കുവാൻ വ്യഥാശ്രമം നടത്തിയതാണ്.*

# "മാർ യൗസേബിയോസ് അതുല്യ കർമ്മയോഗി"– മാർ ക്രിസോസ്തം

**പത്തനംതിട്ട:** 'മാർ യൗസേബിയോസ് അതുല്യ കർമ്മ യോഗിയാണ്. ഇതുപോലെ ഒരു മനുഷ്യൻ ഇതിനുമുമ്പ് ഉണ്ടായിട്ടില്ല, ഇതിനുശേഷവും ഉണ്ടാകുകയില്ല.' അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ 69–ാം ജന്മദിനവും പൗരോഹിത്യ രജതജൂബിലിയാഘോഷവും പ്രമാണിച്ച് പത്തനംതിട്ട ബേസിൽ അരമനയിൽ ചേർന്ന സമ്മേളനത്തിൽ മുഖ്യപ്രഭാഷണം നടത്തുകയായിരുന്നു മാർത്തോമ്മാസഭയിലെ ഒഫിഷ്യേറ്റിംഗ് മെത്രാപ്പോലീത്തായായ ഫീലിപ്പോസ് മാർ ക്രിസോസ്തം തിരുമേനി. പ്രായത്തിന്റെ പരാധീനതകളില്ലാത്ത ചുറുചുറുക്കോടും ഉന്മേഷത്തോടും പ്രവർത്തിക്കുന്ന തിരുമേനിയെ കണ്ട് ഞാനുൾപ്പെടെ പലരും അസൂയാലുക്കളാകുന്നുണ്ടെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

പൗരോഹിത്യം സ്വീകരിച്ചിട്ട് 25 വർഷവും ജനിച്ചിട്ട് 68 വർഷവും പൂർത്തിയാകുന്ന ഈ വേള മലങ്കര ഓർത്തഡോക്സ് സഭയ്ക്കും തുമ്പമൺ ഭദ്രാസനത്തിനും അനുഗ്രഹപ്രദമാണെന്ന് കുരിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ അധ്യക്ഷപ്രസംഗത്തിൽ പറഞ്ഞു.

അപ്രതിരോധമായ ദൈവകൃപയുടെ അളവില്ലാത്ത അനുഭവമാണ് പിന്നിട്ട വർഷങ്ങളിൽ താൻ അനുഭവിച്ചതെന്ന് ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി മറുപടി പ്രസംഗത്തിൽ പറഞ്ഞു.

പത്തനംതിട്ട സെന്റ് ബേസിൽ ഗോസ്പൽ ടീമിന്റെ 'സ്നേഹാർപ്പണം' എന്ന ക്രിസ്തീയ ഭക്തിഗാനങ്ങളുടെ ഓഡിയോ കാസറ്റ് ഓഫീഷ്യേറ്റിംഗ് മെത്രാപ്പോലീത്ത ഫീലിപ്പോസ് മാർ ക്രിസോസ്തം കുറിയാക്കോസ് മാർ ക്ലീമ്മീസിന് ഒരു കോപ്പി നല്കിക്കൊണ്ട് പ്രകാശനം ചെയ്തു.



69–ാം ജന്മദിനം ആഘോഷിച്ച ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായ്ക്ക് മലങ്കരസഭയുടെ ആശംസകൾ

## കൊച്ചി ഭദ്രാസനത്തിൽ ആത്മായ കോ-ഓർഡിനേഷൻ രൂപീകരിച്ചു

കൊച്ചി ഭദ്രാസനത്തിൽ അഭിവന്ദ്യ സഖറിയാസ് മാർ അന്തോനിയോസ് മെത്രാപ്പോലീത്ത കൊരട്ടി സീയോൻ സിമനാരിയിൽ വിളിച്ചുകൂട്ടിയ ആത്മീയ പ്രസ്ഥാനങ്ങളുടെ സംയുക്ത യോഗത്തിൽ എല്ലാ പ്രസ്ഥാനങ്ങളുടെയും ഭദ്രാസന തല കോ-ഓർഡിനേഷൻ രൂപീകരിച്ചു പ്രവർത്തനം ആരംഭിച്ചു. സഭയിൽ കേന്ദ്രതലത്തിൽ വളരെ നാളുകളായി ആലോചനയിൽ ഇരുന്ന ഈ ചിന്താഗതി ഇതോടെ കൊച്ചിഭദ്രാസനത്തിൽ നിലവിൽ ആയി. കൊച്ചി ഭദ്രാസനത്തിൽ തിരുമേനി ഭരണഭാരം ഏറ്റിട്ടു ജൂൺ പതിമൂന്നിന് എട്ടുവർഷം തികഞ്ഞപ്പോൾ ആണ് ആത്മായ കോ-ഓർഡിനേഷൻ രൂപീകരിക്കുവാൻ സാധിച്ചത്, ഇത് കുറെ വൈകിപ്പോയി എന്ന് തിരുമേനി ഖേദം പ്രകടിപ്പിച്ചു. അതാതു തലങ്ങളിൽ ഈ തീരുമാനം പ്രാവർത്തികം ആക്കണം എന്നും ശരീരത്തിന് പല അവയവങ്ങളുണ്ടെങ്കിലും പ്രവർത്തനങ്ങളെല്ലാം കേന്ദ്രീകരിച്ചാണ് നടക്കുന്നത് എന്നും അതുപോലെ സഭയാകുന്ന ശരീരത്തിൽ വിവിധ അവയവങ്ങളാണ് ഓരോ പ്രസ്ഥാനം എന്നും അതു കേന്ദ്രീകരിച്ചു ഐക്യമായി പ്രവർത്തിക്കുന്നതാണ് സഭയുടെ വളർച്ച എന്നും ആർക്കും അതിൽനിന്നും ഒഴിഞ്ഞുമാറുവാൻ സാദ്ധ്യമല്ലായെന്നും തിരുമേനി കൂട്ടിച്ചേർത്തു.

## ഭദ്രാസന വാർഷിക പൊതുയോഗം

**പത്തനംതിട്ട:** തുമ്പമൺ ഭദ്രാസന വാർഷിക പൊതുയോഗം ജൂൺ മാസം 19-ാം തീയതി കാതോലിക്കേറ്റ് കോളേജ് ഓഡിറ്റോറിയത്തിൽവച്ച് കൂടി. ഭദ്രാസനാധിപൻ അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരുന്നു. വാർഷിക കണക്കും ബഡ്ജറ്റും അവതരിപ്പിച്ചു. ഭദ്രാസനത്തിന്റെ ചുമതലയിൽ പ്രവർത്തിക്കുന്ന മാർ പീലക്സിനോസ് ഐ.റ്റി.സി. മൈലപ്ര, മാർ യൗസേബിയോസ് ഐ.റ്റി.സി. കൈപ്പട്ടൂർ, ഫാ. പി.എ. ശാമുവേൽ ഐ.റ്റി.സി. തണ്ണിത്തോട്, സെന്റ് തോമസ് ബുക്ക് ഡിപ്പോ പത്തനംതിട്ട എന്നീ സ്ഥാപനങ്ങളുടെ വാർഷിക കണക്കും അവതരിപ്പിച്ചു.

ഭദ്രാസനത്തിലെ ആസ്തി ബാധ്യതകൾ ചിട്ടപ്പെടുത്തിയ റിപ്പോർട്ടും പൊതുയോഗത്തിൽ അവതരിപ്പിച്ചു.

## നിയമിതനായി

സഭാ വർക്കിംഗ് കമ്മറ്റിയിലെയും ആലോചനാ സമിതിയിലെയും അംഗമായിരുന്ന മി. ജഗൻ പീലിപ്പോസിനുപകരം വാകത്താനത്ത് ചിറത്തലാട്ട് മി. സി.എൻ. ജോർജിനെ പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് തൽസ്ഥാനത്തേക്ക് നിയമിച്ചിരിക്കുന്നു.

## ഡോ. സിബി തരകൻ പ്രോഗ്രാം സെക്രട്ടറി



**ബാംഗ്ലൂർ:** എഴുത്തുകാരനും ഓർത്തഡോക്സ് യുവജന പ്രസ്ഥാനം റീജിയണൽ സെക്രട്ടറിയുമായ ഡോ. സിബി തരകൻ എക്യുമിനിക്കൽ ക്രിസ്ത്യൻ സെന്റർ (ഇ.സി.സി) പ്രോഗ്രാം സെക്രട്ടറിയായി നിയമിതനായി. ഓർത്തഡോക്സ് – പ്രോട്ടസ്റ്റന്റ് – കത്തോലിക്കാ സഭകളുടെ ഐക്യവേദിയായ ഇ.സി.സി. സഭകളുടെ യോജിച്ചുള്ള പ്രവർത്തനങ്ങൾക്കും ഇതരമതങ്ങൾ തമ്മിലുള്ള ആശയവിനിമയത്തിനും ഊന്നൽ നല്കുന്ന എക്യുമിനിക്കൽ പ്രസ്ഥാനമാണ്. തുമ്പമൺ ഭദ്രാസനാധിപൻ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായാണ് ഇ.സി.സി.യുടെ ഇപ്പോഴത്തെ ചെയർമാൻ. മാർത്തോമ്മാ സെമിനാരി മുൻ പ്രിൻസിപ്പൽ റവ. ഡോ. എം.ജെ. ജോസഫ് ഡയറക്ടറായി സേവനമനുഷ്ഠിക്കുന്നു.

ഇ.സി.സി.യുടെ മനുഷ്യാവകാശ രാഷ്ട്രീയ-മാധ്യമ സംബന്ധമായ പരിപാടികളുടെ ആസൂത്രണവും നിർവ്വഹണവുമാണ് ഡോ.. സിബി തരകന്റെ ചുമതലയിൽ ഉള്ളത്. മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ സ്റ്റഡി ഫോറം കോ-ഓർഡിനേറ്റിംഗ് സെക്രട്ടറി, സാഹിതീസഖ്യം ജോ. സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുള്ള ഡോ. സിബി തരകൻ മലങ്കരസഭ, കേരളയുവത, അപ്നാദേശ് എന്നിവയുടെ പത്രാധിപസമിതി അംഗമായിരുന്നു. 'ചരിത്രത്തിന്റെ വെളിപാടുകൾ' എന്ന പുസ്തകം രചിച്ചിട്ടുണ്ട്. സഭകളുടെ ദേശീയ കൗൺസിൽ സംഘടിപ്പിച്ച യുവജന പരിശീലന പരിപാടിയിൽ പങ്കെടുത്ത് ഡിപ്ലോമ കരസ്ഥമാക്കി. മഹാത്മാഗാന്ധി സർവ്വകലാശാലയിൽനിന്ന് സാഹിത്യത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്. പള്ളം തരകൻ വീട്ടിൽ കുടുംബാംഗമാണ്. ഭാര്യ സോഫിയ. പുത്രൻ മിഥുൻ.


# മലങ്കരസഭ

### വരിസംഖ്യ

**ഇൻഡ്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | 5 രൂപാ |
| ഒരു വർഷം | 50 രൂപാ |
| നാല് വർഷം | 180 രൂപാ |
| അഞ്ച് വർഷം | 225 രൂപാ |
| പത്ത് വർഷം | 450 രൂപാ |

**ഇൻഡ്യയ്ക്ക് വെളിയിൽ**

| | |
|---|---|
| യു.എസ്.എ. | $ 15 Doller |
| മറ്റ് രാജ്യങ്ങൾ | Rs. 600/- |

### പരസ്യനിരക്കുകൾ

| | |
|---|---|
| Back Cover (Colour) | 10000 |
| " (Black & White) | 3500 |
| Front Inside | 2500 |
| Back Inside | 2250 |
| Full Page | 1750 |
| Half Page | 1000 |
| Quarter | 750 |
| Minimum (Matrimonial / Classified same rate) | 500 |
| Favours Block (Stamp Size) | 200 |

# സഖറിയാ മാർ അന്തോനിയോസ് മെത്രാപ്പോലീത്തായുടെ പൗരോഹിത്യ രജത ജൂബിലി ആഘോഷിക്കുന്നു

**കൊച്ചി:** ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ അന്തോനിയോസിന്റെ പൗരോഹിത്യ രജതജൂബിലി സെപ്റ്റംബർ 21-ന് ആഘോഷിക്കുവാൻ മുളന്തുരുത്തി കാതോലിക്കേറ്റ് സെന്ററിൽ കൂടിയ മുളന്തുരുത്തി, എറണാകുളം ഡിസ്ട്രിക്റ്റിലെ വൈദിയ-ആത്മായ സമ്മേളനം നിശ്ചയിച്ചു. പുളിമൂട്ടിൽ മാത്യൂസ് കോറെപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ നടന്ന യോഗത്തിൽ ജനറൽ കൺവീനർ ഫാ. കെ. ജെ. കുര്യാക്കോസ് എടപ്പങ്ങാട്ടിൽ, ഫാ. കെ.റ്റി. ഏലിയാസ്, ഫാ.കെ.റ്റി. ഫിലിപ്പ്, ബേബി ചാലി എന്നിവർ പ്രസംഗിച്ചു. ഫാ. പി.എസ്. യോഹന്നാൻ, ഫാ. ഏബ്രഹാം ഇടമ്പാടം, ഫാ. തോമസ് പൊന്നാംകുഴി എന്നിവർ വിവിധ കമ്മിറ്റികളുടെ കൺവീനർമാരായി തെരഞ്ഞെടുത്തു.

പൗരോഹിത്യ രജതജൂബിലി മെമ്മോറിയൽ ആയി അഞ്ചു ലക്ഷം രൂപാ സമാഹരിച്ച് മെത്രാപ്പോലീത്തായുടെ പേരിൽ ചാരിറ്റബിൾ എൻഡോവ്മെന്റ് രൂപീകരിക്കും. മുളന്തുരുത്തി മാർത്തോമ്മൻ നഗറിൽവച്ച് കൂടുന്ന ആഘോഷപരിപാടികൾക്ക് പരിശുദ്ധ കാതോലിക്കാ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയന്റെ പ്രധാന കാർമ്മികത്വത്തിൽ മറ്റു മെത്രാപ്പോലീത്താമാരുടെ സഹകരണത്തോടെ നടത്തുന്ന വിശുദ്ധ മൂന്നിന്മേൽ കുർബ്ബാനയോടുകൂടി ആരംഭം കുറിക്കും.

## നവതിയാഘോഷിച്ചു

**വാകത്താനം:** പുത്തൻ ചന്ത എം.ഡി. സൺഡേസ്കൂളിന്റെ ഒരു വർഷം നീണ്ടുനിന്ന നവതിയുടെ സമാപന സമ്മേളനം നടന്നു. അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ച സമ്മേളനം ശ്രേഷ്ഠ നിയുക്ത കാതോലിക്ക തോമസ് മാർ തീമോത്തിയോസ് ഉദ്ഘാടനം ചെയ്തു. നവതി സ്മരണിക ഫാ. പി.കെ. ജോസഫ് ഒ.ഐ.സി.യ്ക്കു നല്കിക്കൊണ്ട് വെരി. റവ. ഔഗേൻ റമ്പാൻ പ്രകാശനംചെയ്തു. ശ്രീ എം.കെ. പത്രോസ്, എം.എസ്. കോര, പി.പി. കുരിയാക്കോസ്, പി.കെ. തോമസ് എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. ഫാ. പി.എ. തോമസ് സ്വാഗതവും ജേക്കബ് കെ.വർക്കി കൃതജ്ഞതയും പറഞ്ഞു.

## ഡോക്ടറേറ്റ് ലഭിച്ചു



സിംഗപ്പൂർ St. Thomas Orthodox Syrian കത്തീഡ്രൽ വികാരി Fr. Abraham Oommen-ന് (വിനയനച്ചൻ) അമേരിക്കയിലുള്ള Freedom Institute For Theological Studies and Research-ൽ നിന്ന് Buddhism-ത്തിൽ ഡോക്ടറേറ്റ് ലഭിച്ചു. (Doctor of Philosophy) Serampore University -യിൽനിന്ന് B.D.യും M.Th ഉം കരസ്ഥമാക്കിയിട്ടുണ്ട്.

കോഴഞ്ചേരി വെള്ളാറേത്ത് കുടുംബാംഗവും, വഞ്ചിത്ര മാർ ബസ്ഹാനനിയ ഇടവകാംഗവും ആണ്.

## നിയമിച്ചു



"കൊല്ലം ഭദ്രാസനത്തിൽപ്പെട്ട മാറനാട് പെരുമ്പള്ളിൽ റവ. ഫാ. തോമസ് പണിക്കർ M.A.; L.L.B.; B.Ed; G.S.T.-യെ മാവേലിക്കര തഴക്കര സെമിനാരി മാനേജരും, വികാരിയുമായി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി കല്പിച്ച് നിയമിച്ചിരിക്കുന്നു."

### "മലങ്കരസഭ" മുൻ പത്രാധിപർ എം.സി. കുറിയാക്കോസ് റമ്പാന്റെ 41-ാം ചരമവാർഷികം



പാത്താമുട്ടം സ്ലീബാ പള്ളിയുടെയും സെന്റ് മേരീസ് ചാപ്പലിന്റെയും സ്ഥാപകനും മലങ്കരസഭാ സെക്രട്ടറിയും മലങ്കരസഭ മാസികയുടെ പത്രാധിപരും, ഗ്രന്ഥകാരനും, ധ്യാനഗുരുവും ആയിരുന്ന വ.ദി.ശ്രീ. എം.സി. കുറിയാക്കോസ് റമ്പാന്റെ 41-ാം ശ്രാദ്ധം 1999 ജൂലൈ മാസം 19, 20 തീയതികളിൽ പാത്താമുട്ടം സ്ലീബാ പള്ളിയിൽവച്ച് നടത്തപ്പെടുന്നു.

ഓർമ്മദിനം
27-ാം ചരമവാർഷികം
30-7-1999



**ഫാ.റ്റി.വി. ജോർജ്ജ്**
(നെടുമാവ്)
മുൻ എഡിറ്റർ 'മലങ്കരസഭ'

# ഫൊക്കാനാ കോൺഫറൻസ്



ലോകത്തിലെ ഏറ്റവും വലിയ മലയാളി സംഘടനയാണ് `FOKANA' (Federation of Kerala Association in North America). എല്ലാ രണ്ടു വർഷം കൂടുമ്പോഴും കാനഡ- അമേരിക്കയുടെ വിവിധ സ്ഥലങ്ങളിൽ ഫൊക്കാനാ കേരള കൺവൻഷൻ നടത്തിവരുന്നു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്ന് ധാരാളം ആളുകൾ പങ്കെടുക്കുന്നു. രണ്ടായിരമാണ്ടിൽ ജൂൺ 30 മുതൽ ജൂലൈ 4 വരെ നടക്കുവാൻ പോകുന്ന ഫൊക്കാനാ മഹോത്സവത്തിന് സാൻഫ്രാൻസിസ്കോ അണിഞ്ഞൊരിങ്ങിക്കൊണ്ടിരിക്കുന്നു.

ഫൊക്കാനയുടെ പുതിയ ജനറൽ സെക്രട്ടറിയായി മി. മാത്യു കൊക്കൂറ തെരഞ്ഞെടുക്കപ്പെട്ടു. 90, 91, 92 കാലയളവിലും ഇദ്ദേഹം ജനറൽ സെക്രട്ടറിയായി സേവനമനുഷ്ഠിച്ചിരുന്നു. ന്യൂയോർക്കിൽ അമേരിക്കയിലെ പരുമല പള്ളിയെന്ന് അറിയപ്പെടുന്ന സെന്റ് ഗ്രീഗോറിയോസ് ദേവാലയത്തിന്റെ സ്ഥാപക നേതാക്കളിൽ ഒരാളും, മൂന്ന് വർഷം സെക്രട്ടറിയായി സേവനമനുഷ്ഠിക്കുകയും ചെയ്തിട്ടുണ്ട് ശ്രീമാൻ കൊക്കൂറ. 35 വർഷക്കാലമായി മലങ്കരസഭയുമായി നല്ല ബന്ധം പുലർത്തിവരുന്ന ശ്രീമാൻ കൊക്കൂറായ്ക്ക് അഭിനന്ദനങ്ങൾ അറിയിക്കുന്നു.

ഫൊക്കാനയെക്കുറിച്ച് കൂടുതൽ വിവരങ്ങൾക്ക് ഇന്റർനെറ്റ് വഴി ബന്ധപ്പെടുക. Internet (Fokana.orge)

ഫൊക്കാനയുടെ 9-ാം കൺവൻഷനോടനുബന്ധിച്ച് ഒരു ഉപന്യാസ മത്സരം നടത്തുന്നു. 45,000 രൂപ വിലമതിക്കുന്ന സ്വർണ്ണമെഡലായിരിക്കും സമ്മാനം. എല്ലാ മലയാളികൾക്കും ഇതിൽ സംബന്ധിക്കാവുന്നതാണ്.

വിഷയം: **പുതിയ സഹസ്രാബ്ദം മലയാളിയുടെ ചിന്താധാരയിൽ**

സമ്മാനാർഹമാകുന്ന ഉപന്യാസം സുവനീറിൽ പ്രസിദ്ധീകരിക്കുന്നതാണ്.

പുത്തൻ സഹസ്രാബ്ദത്തിന്റെ ഉദയകിരണങ്ങൾ അകലെ പൊട്ടിവിടരുന്ന വേളയിൽ മലയാളിയുടെ മനസ്സിലുണരുന്ന ആശയും ആശങ്കയും ശാന്തിയും അശാന്തിയും മോഹങ്ങളും വിഹ്വലതകളും സംക്ഷിപ്തമായി 301 വാക്കുകളിൽ കവിയാതെ മലയാളത്തിൽ എഴുതി അയയ്ക്കുക. സ്ഥൂലമായ പ്രതിപാദനത്തിനുപകരം സാന്ദ്രമായ ശൈലിയാണ് പ്രതീക്ഷിക്കുന്നത്. ഏറ്റവും മികച്ച രചനയ്ക്ക് ഫൊക്കാനാ കൺവൻഷൻ "ചിന്താധാരാ സുവർണ്ണ മെഡൽ" സമ്മാനമായി നല്കും. മത്സരത്തിനയയ്ക്കുന്ന രചനകൾ സ്വീകരിക്കുന്ന അവസാന തീയതി ഏപ്രിൽ 14, 2000. അയയ്ക്കേണ്ട മേൽവിലാസം:

Fokana 2000 Essay Contest
9716 Anita Lane
Seabrook, MD 20706
Tel: (301) 459 1991
Email: wycliffej@gc.adventist.org

**സൺഡേസ്കൂൾ വാർത്ത**

# സൺഡേസ്കൂൾ എങ്ങനെ മെച്ചപ്പെടുത്താം

**ഫാദർ റ്റി.ജെ. ജോഷ്വാ (ഡയറക്ടർ ജനറൽ)**

ക്നാനായ ഭദ്രാസനത്തിലെ ഒരു സ്നേഹിതൻ അവരുടെ പള്ളിയിൽവച്ചുനടക്കുന്ന ഒരു വിവാഹത്തിനു ക്ഷണിച്ചപ്പോൾ, ഞായറാഴ്ച 12 മണി കഴിഞ്ഞാണ് എന്നു പറഞ്ഞു. എന്തുകൊണ്ട് അത്ര വൈകുന്നു, കുർബ്ബാന കഴിഞ്ഞാലുടൻ പാടില്ലേ എന്നു ചോദിച്ചപ്പോൾ, സൺഡേസ്കൂൾ കഴിയാതെ വിവാഹം നടത്തിക്കൂടാ എന്ന നിയമം കർശനമാക്കിയിരിക്കയാണ് എന്നായിരുന്നു മറുപടി. എന്നുമാത്രമല്ല വിവാഹത്തിനു മുമ്പ് മണവാളനും മണവാട്ടിയും കൗൺസലിങ്ങ് ലഭിച്ചു എന്നതിന്റെ സർട്ടിഫിക്കറ്റ് നേടിയിരിക്കണമെന്നും നിബന്ധനയുള്ളതായി അറിഞ്ഞു. റോമൻ കത്തോലിക്കാ അതിരൂപതകളിൽ എല്ലാം തന്നെ വിവാഹത്തിനുമുമ്പുള്ള കൗൺസലിങ്ങ് നിർബന്ധമാണ്.

പണ്ട്, വിവാഹത്തിനു ഹാജരാക്കേണ്ട പ്രമാണങ്ങളിൽ നമസ്കാരക്കുറി ഉൾപ്പെട്ടിരുന്നു. പുരോഹിതനെ നമസ്കാരം ചൊല്ലികേൾപ്പിച്ചു എന്നതിന്റെ സർട്ടിഫിക്കറ്റ് ആയിരുന്നു അത്. സൺഡേസ്കൂൾ ഇന്നത്തെപ്പോലെ വ്യവസ്ഥാപിതമായിട്ടില്ലാതിരുന്ന അക്കാലത്ത് നമസ്കാരങ്ങൾ പഠിച്ചിരിക്കണമെന്നു നിയമം കർശനമായിരുന്നു. അതു പഠിച്ചിട്ടുണ്ട് എന്നു കാണിക്കുന്ന നമസ്കാരക്കുറിക്ക് അന്നു പ്രാധാന്യം കൽപ്പിച്ചു. ഇന്നും അതുപോലെ സൺഡേസ്കൂൾ പഠനം പൂർത്തിയാക്കി എന്നതിന്റെ സർട്ടിഫിക്കറ്റ് നിർബന്ധിതമാക്കുന്ന വ്യവസ്ഥിതിയുണ്ടാക്കണം. ഈഴവസമുദായത്തിൽ വിവാഹത്തിനുമുമ്പ് ശ്രീനാരായണ ധർമ്മം പഠിച്ചിരിക്കണമെന്നും നിർബന്ധമുള്ളതായി മനസ്സിലാക്കുന്നു.

ഇക്കാര്യങ്ങളിലൊന്നും നിർബന്ധമോ കർശനമായ സമീപനമോ ഇല്ലാത്ത ഒരു സമൂഹമാണ് നമ്മുടെ സഭ. കഴിഞ്ഞ വർഷങ്ങളിൽ, സൺഡേസ്കൂൾ അദ്ധ്യാപകർ നടത്തിയ സർവ്വേയിൽ തെളിഞ്ഞ ഒരു വസ്തുത സൺഡേസ്കൂൾ അദ്ധ്യായനത്തിൽനിന്നു വിട്ടുനില്ക്കുന്ന കുട്ടികൾ ഒരു ഗണ്യമായ ശതമാനം ഉണ്ടെന്നുള്ളതാണ്. ഒരു ഉദാഹരണം മാത്രം; നൂറ്റി അറുപതു വീട്ടുകാർ ഉള്ള ഒരിടവകയിൽ അമ്പത്തിരണ്ടു കുട്ടികൾ സൺഡേസ്കൂൾ പഠനത്തിൽപ്പെടാത്തവരാണ്. ആ ഇടവകയിൽ അറുപത്തിനാലു കുട്ടികൾ മാത്രമേ സൺഡേസ്കൂൾ പഠിക്കുന്നവരായിട്ടുള്ളു.

മറ്റു സഭകളിൽ ഈ ദുഃസ്ഥിതി ഇല്ലെന്നാണ് അന്വേഷണത്തിൽനിന്നു മനസ്സിലായത്. അതായത് സൺഡേസ്കൂൾ പഠനത്തിൽ വരാത്ത കുട്ടികൾ മിക്കവാറും ഇല്ലെന്നുതന്നെയാണ് ആ സഭകളിലെ അവസ്ഥ. എന്തുകൊണ്ടാണ് നമുക്ക് ഈ അലംഭാവം? ആരാണ് അതിനുത്തരവാദികൾ? മാതാപിതാക്കൾ ശുഷ്കാന്തി പ്രകടിപ്പിക്കുന്നില്ല എന്നുള്ളതാണ് മുഖ്യകാരണം. വൈദികർ കൂടുതൽ ശ്രദ്ധയും നേതൃത്വവും നല്കുമെങ്കിൽ സൺഡേസ്കൂൾ മെച്ചപ്പെടുമെന്നതിനു സംശയമില്ല. ഭവനസന്ദർശനം നടത്തുമ്പോൾ ഓരോ ഭവനത്തിലേയും കുട്ടികളെപ്പറ്റി അന്വേഷിക്കുകയും അവരുടെ സൺഡേസ്കൂൾ പഠനം ഉറപ്പാക്കുകയും വേണം.

അദ്ധ്യാപകരുടെ കുറവ് പല സൺഡേസ്കൂളുകളെയും അലട്ടുന്ന പ്രശ്നമാണ്. മലങ്കര കത്തോലിക്കാ സഭയുടെ ഒരു സെമിനാറിൽ ഞാൻ അടുത്തയിട സംബന്ധിച്ചപ്പോൾ അവരുടെ അവസ്ഥ അന്വേഷിച്ചു. അദ്ധ്യാപകരുടെ കുറവ് അവർക്കനുഭവപ്പെടുന്നില്ല എന്നാണ് പറഞ്ഞത്. നമ്മുടെ വൈദികർ മുൻകൈ എടുത്ത് അദ്ധ്യാപകരെ കണ്ടുപിടിക്കുകയും, അവരെ പ്രോത്സാഹിപ്പിക്കയും വേണം. നവതി ആഘോഷിച്ച നമ്മുടെ ഒരു സൺഡേസ്കൂളിൽ ഞാൻ സംബന്ധിച്ചപ്പോൾ അവരുടെ അദ്ധ്യാപക പ്രവർത്തനം വളരെ ശ്ലാഘനീയമായി തോന്നി. മാത്രമല്ല, അദ്ധ്യാപക-രക്ഷാകർത്തൃസംഘടനയും അവിടെ സജീവമായി പ്രവർത്തിക്കുന്നുണ്ട്. അർപ്പണബോധമുള്ള ഒരു സംഘം അദ്ധ്യാപകരെ ലഭിച്ചാൽ മാത്രമേ സൺഡേസ്കൂൾ പ്രവർത്തനം മെച്ചമാകു. അദ്ധ്യാപനം ഒരു ദൈവവിളിയും ദൈവനിയോഗവുമായി കാണണം. "അനേകരെ നീതിയിലേക്കു തിരിക്കുന്നവർ നക്ഷത്രങ്ങളെപ്പോലെ എന്നും എന്നേക്കും പ്രകാശിക്കും." (ദാനി. 12:3) അപ്പോസ്തോല പ്രമുഖനായ

പത്രോസിനു ലഭിച്ച നിയോഗമാണ് "എന്റെ കുഞ്ഞാടുകളെ മേയിക്കുക." എന്നുള്ളത്. കുഞ്ഞാടുകൾ കർത്താവിന്റെ വകയാണെന്നും, അവരെ പച്ചയായ പുൽമാലിയിൽ മേയിക്കുവാനുള്ള ചുമതല നല്കുന്നു വെന്നുമാണ് കർത്താവു പറഞ്ഞത്. ആ ദൗത്യമാണ് സഭയ്ക്കുവേണ്ടി, സൺഡേസ്കൂൾ അദ്ധ്യാപകർ നിർവ്വഹിക്കുന്നത്.

അമേരിക്കയിലെ ഒരു മെത്തേഡിസ്റ്റ് ഇടവകയിൽനിന്ന് ആഫ്രിക്കയിലെ മിഷൻപ്രവർത്തനത്തിനുപോകാൻ സന്നദ്ധനായി ഒരാൾ മുമ്പോട്ടു വന്നു. പക്ഷേ, അയാളുടെ കാലുകൾക്കു മുടന്തുണ്ട് എന്ന കാരണത്താൽ തെരഞ്ഞെടുക്കപ്പെടുകയുണ്ടായില്ല. എന്നാൽ, അയാൾ ഇടവകയിലെ സൺഡേസ്കൂൾ പ്രവർത്തനങ്ങളിൽ സജീവമായി മുഴുകി. തന്റെ മിഷൻ പ്രവർത്തനമായി അതിനെ എടുത്തു. ആ ചെറിയ സൺഡേസ്കൂളിൽനിന്ന് 4 മിഷനറിമാരെ ആഫ്രിക്കയിലേക്ക് അയയ്ക്കാൻ ആ അദ്ധ്യാപകൻ കാരണഭൂതനായി. അപ്രകാരം അർപ്പണഭാവവും ലക്ഷ്യബോധവുമുള്ള അദ്ധ്യാപകരെയാണു വേണ്ടത്.

അദ്ധ്യാപകരുടെ സേവനത്തെ അംഗീകരിക്കുകയും ആദരിക്കുകയും വേണം. ഒരു സൺഡേസ്കൂൾ അദ്ധ്യാപകൻ ഒരു ഭവനം സന്ദർശിച്ചപ്പോൾ മാതാവ് പറമ്പിൽ പുല്ലുപറിക്കാൻ പോയിരിക്കയായിരുന്നു. അവിടുത്തെ കുട്ടി, അദ്ധ്യാപകനെ കണ്ട് വളരെ ഉത്സാഹത്തിമിർപ്പോടെ മാതാവിനെ ഉറക്കെ വിളിച്ചു: "അമ്മേ, ഇങ്ങോട്ട് ഓടിവാ, സാറു വന്നിരിക്കുന്നു." അമ്മ വേഗത്തിൽ എത്തി. സെക്കുലർ സ്കൂളിലെ അദ്ധ്യാപകൻ ആയിരിക്കുമെന്നാണ് അവർ കരുതിയത്. സൺഡേസ്കൂൾ അദ്ധ്യാപകനെ കണ്ടപ്പോൾ അല്പം നിരാശയോടും ദേഷ്യത്തോടും അവർ പറഞ്ഞു: "ആഹാ! സാറായിരുന്നോ! ഞാൻ വിചാരിച്ചു പള്ളിക്കൂടത്തിലെ സാറായിരിക്കുമെന്ന്!" ആ ആഹാ!ക്കു വളരെ നീളമുണ്ടായിരുന്നു. ആ സ്ത്രീയുടെ പ്രതികരണം കണ്ട ആ അദ്ധ്യാപകൻ ആകെ അന്ധാളിച്ചുപോയി. സൺഡേസ്കൂൾ അദ്ധ്യാപകനെപ്പറ്റിയുള്ള പരിഗണന ആ സ്ത്രീയുടെ പ്രതികരണത്തിൽ പ്രകടിതമായി.

സൺഡേസ്കൂളിനെപ്പറ്റിയുള്ള പരിഗണന ഇടവകതലത്തിലും, സഭയുടെ പൊതുവായ നിലയിലും യഥാർത്ഥമായ വിധത്തിലുണ്ടാകണം.



---

25-ാം പേജിൽ നിന്ന്

(Charity Donation) എന്ന പേരിൽ കൊടുക്കുന്നതിനും ഇവിടുത്തെ പല കുടുംബങ്ങളും സഹകരിക്കുന്നു.

ഇതൊക്കെയാണെങ്കിലും ദേവാലയത്തിൽ ഏതെങ്കിലും ഒരു കമ്മറ്റിയിൽ അംഗമായിരിക്കാൻ പരിശുദ്ധസഭയുടെ പാരമ്പര്യമനുസരിച്ച് സ്ത്രീയോഗ്യയല്ല. അത്യാവശ്യമായി നാട്ടിൽ അവധിക്കുപോയിരിക്കുന്ന, അല്ലെങ്കിൽ ഞായറാഴ്ചകളിലും ജോലിചെയ്യാൻ നിർബന്ധിതനായ സ്വന്തം ഭർത്താവിന്റെ അസാന്നിദ്ധ്യത്തിൽ ഇടവകയിൽ നടക്കുന്ന പൊതുയോഗത്തിൽ വളരെ ചെറിയ ഒരു അഭിപ്രായംപോലും പറയാൻ സ്ത്രീക്ക് അവകാശമില്ല. "സ്ത്രീസഭയിൽ മിണ്ടാതിരിക്കട്ടെ" എന്ന തത്വം മുറുകെ പിടിച്ചുകൊണ്ട് സ്ത്രീയെ, അവളുടെ അഭിപ്രായങ്ങളെ അടിച്ചമർത്തുന്നു. പെരുന്നാൾ കമ്മറ്റി അതുപോലെയുള്ള മറ്റു കമ്മറ്റികൾ ഇവ നടക്കുമ്പോൾ എല്ലാ പ്രധാന തീരുമാനങ്ങളും എടുത്തശേഷം മർത്തമറിയം സമാജം കഴിഞ്ഞ് സ്ത്രീകൾ വരാൻ കാത്തിരിക്കുന്ന കമ്മറ്റികളും ഉള്ള ദേവാലയങ്ങൾ ഉണ്ട്. മറ്റൊന്നിനുമല്ല, ഭക്ഷണക്രമീകരണം, അതിൽ സ്ത്രീകൾ സഹകരിച്ചെങ്കിലെ തീരൂ. അതവളുടെ ചുമതലയാണ്. വിശുദ്ധസഭയുടെ എല്ലാ പാരമ്പര്യങ്ങളെയും അങ്ങേയറ്റം മാനിച്ചുകൊണ്ടുതന്നെ ഇതെപ്പറ്റി പല വൈദികശ്രേഷ്ഠരോടും പലപ്പോഴും സംസാരിക്കാൻ ശ്രമിച്ചിട്ടുണ്ട്. "പരിശുദ്ധ പിതാക്കന്മാർ സഭയിൽ നിശ്ചയിച്ചിരിക്കുന്ന നിയമങ്ങൾ അങ്ങിനെ പെട്ടെന്നു മാറ്റിയെടുക്കാൻ സാധ്യമല്ല, ഇവിടെ മാത്രമായി ഒരു മാറ്റവും വരുത്താനാവില്ല. ഇനി എന്തെങ്കിലും മാറ്റംവരണമെങ്കിൽതന്നെ അതു കോട്ടയത്തുനിന്നും വരണം" ഇതൊക്കെ മാത്രമാണ് മറുപടിയായി ലഭിക്കുന്നത്. ഞങ്ങൾ ഈ തലമുറയും, ഒരുപക്ഷേ, നമ്മുടെ മൂല്യങ്ങളെ ഒട്ടും നഷ്ടപ്പെടുത്തരുതെന്ന് ഞങ്ങൾ പഠിപ്പിക്കുന്ന ഞങ്ങളുടെ അടുത്ത തലമുറയും ഇതെല്ലാം പാലിച്ചേക്കും. എന്നാൽ, ഇവിടുത്തെ മൂന്നാം തലമുറ വളർന്നുകൊണ്ടേയിരിക്കുന്നു. ആ തലമുറ എത്രമാത്രം ഈ പാരമ്പര്യങ്ങളെ വച്ചുപുലർത്തുന്നതിൽ തല്പരരായിരിക്കും? നമ്മുടെ സഭയുടെ ഭാവിഭരണ കർത്താക്കൾ അവരാണല്ലോ . പരിശുദ്ധ സഭയുടെ അതിശ്രേഷ്ഠാചാര്യന്മാരും, ഭരണകർത്താക്കളും ഇതെപ്പറ്റി ആലോചിച്ചു തുടങ്ങേണ്ട സമയം ഇനിയും ആയിട്ടില്ലേ?



*Licence No. 475, 11th April 1946. Registered No. KL KTM-38*

**THE MALANKARA SABHA**

CATHOLICATE OFFICE, KOTTAYAM-686 038

# 10-ാം ചരമവാർഷികം

**23-7-1999**



**T.T. THOMAS**

Madras

*Inserted by:*

**MRS. AMMINI THOMAS**
**LALU THOMAS**
**TONY THOMAS**

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.

Price Rs. 5/-